

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 04 THE ONLINE OFFICIAL NEWS BULLETIN 2023 January 28


## ദനഹകാലം | SEASON OF EPIPHANY | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 2023 ജനുവരി കോനൂൻ ഹ്രോയ് | | | 2023 ഫെബ്രുവരി | | | |
| 29 4th Sunday after Epiphany Pethurtho of Nineveh Fast ♪6 | 30 Nineveh Fast begins ♪2 | 31 ♪6 | 1 Comme. of Prophet Jonah ♪2 | 2 ✠ Maalto (Entance of Our Lord into the Temple) ✠ Nineveh Feast Comme. of St. Simon and Hanna. 55th Memorial of Pathros Mar Osthathios Metropolitan (Kandanad Carmel Dayara) Comme. of Patriarch St. Severios of Antioch ♪3 | 3 Comme. of Mar Bar Souma Comme. of All Spiritual Father ♪2 | 4 ♪6 |

NINEVEH FAST (THREE-DAY FAST)



106-ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ പന്തൽ നീർമ്മാണ പുരോഗതി പ. കാതോലിക്കാ ബാവാ വിലയിരുത്തുന്നു.



മീനടം വലിയപള്ളി സൺഡേസ്കൂളിന്റെ നവതി ആഘോഷങ്ങളുടെ ലോഗോ പ്രകാശനം ചെയ്ത പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ ബാവായെ സഹോദരൻ ജീവകാരുണ്യ പദ്ധതിക്കായി കുട്ടികൾ സമാഹരിച്ച 90,000 രൂപ ഏൽപ്പിക്കുന്നു.



**Dr Yuhanon Mar Chrysostomos, the Kerala Auxiliary president elected as the Committee member of India Bible Society Trust association and also to the Triennial central council 2023-2026.**

# റിട്ട. വൈസ് അഡ്മിറൽ പി. ജെ. ജേക്കബ് അന്തരിച്ചു



ബെംഗളൂരു: നാവികസേന മുൻ ഉപമേധാവി റിട്ട. വൈസ് അഡ്മിറൽ പി. ജെ. ജേക്കബ് (രാജൻ82) സർജാപുര റോഡിലെ വസതിയിൽ അന്തരിച്ചു. ഇന്ത്യൻ കോസ്റ്റ് ഗാർഡ് മുൻ ഡയറക്ടർ ജനറൽ, പ്രധാനമന്ത്രിയുടെ ദേശീയ സുരക്ഷാ ഉപദേശക സമിതി അംഗം എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. നാവികസേനയ്ക്കായി ഒട്ടേറെ പരിശീലന സംരംഭങ്ങൾക്കു മേൽനോട്ടം വഹിച്ചു.

പ്രതിരോധ മന്ത്രാലയത്തിനും നാവികസേനയ്ക്കും വേണ്ടി വിവിധ രാജ്യങ്ങളുമായി ഒപ്പിട്ട തന്ത്രപ്രധാന ഉടമ്പടികൾക്കുള്ള പ്രതിനിധി സംഘങ്ങളെ നയിച്ചു. നോർവേയുടെ മധ്യസ്ഥതയിൽ എൽടിടിഇയുമായി നടന്ന സമാധാന ചർച്ചകളിൽ ശ്രീലങ്ക സർക്കാരിന്റെ സമുദ്ര സുരക്ഷാ ഉപദേഷ്ടാവായിരുന്നു. നാലു പതിറ്റാണ്ട് നീണ്ട സേവനത്തിനിടെ പരമവിശിഷ്ട സേവാ മെഡൽ, അതിവിശിഷ്ട സേവാ മെഡൽ, വിശിഷ്ട സേവാ മെഡൽ തുടങ്ങിയ ബഹുമതികൾ ലഭിച്ചു.

1994-ൽ കിഴക്കൻ കമാൻഡ് മേധാവിയായി. തുടർന്ന് കോസ്റ്റ് ഗാർഡിന്റെ ഡയറക്ടർ ജനറലും 1998-ൽ നാവികസേനാ ആസ്ഥാനത്ത് ചീഫ് ഓഫ് പഴ്സനേലും ആയി. എൻ.സി.സി. യുടെ അഡീഷനൽ ഡയറക്ടർ ജനറലായും പ്രവർത്തിച്ചു. 2004-ൽ മൻമോഹൻ സിങ് സർക്കാർ അധികാരത്തിലെത്തിയ ശേഷം ദേശീയ സുരക്ഷാ ഉപദേശകസമിതി അംഗമായി നിയമിതനായിരുന്നു.

1998-ൽ ഉപമേധാവിയായ അദ്ദേഹം 2001-ൽ വിരമിച്ച ശേഷം ടിവിഎസ് ബോർഡ് ഓഫ് ഡയറക്ടേഴ്സ് അംഗമായും സുന്ദരം ക്ലേട്ടൺ ലിമിറ്റഡ്, ദുബായ് കൺസൽറ്റിങ് എന്നിവയുടെ ഡയറക്ടറായും പ്രവർത്തിച്ചു.

കൊല്ലം ചാത്തന്നൂർ വലിയവീട്ടിൽ കുടുംബാംഗമാണ്. സംസ്കാരം മറ്റന്നാൾ ഹൊസൂർ റോഡ് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടക്കുന്ന ശുശ്രൂഷയ്ക്കുശേഷം കൽപള്ളി സെമിത്തേരിയിൽ. ഭാര്യ: എടത്വ തലവടി കളത്തിൽ കുടുംബാംഗം സൽഗ. മക്കൾ: ക്യാപ്റ്റൻ വിവേക് ജേക്കബ് (മർച്ചന്റ് നേവി), അഡ്വ. ദീപക് ഈപ്പൻ ജേക്കബ്. മരുമക്കൾ: അഞ്ജന, ലീനിക.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

**നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകേണമേ:** അതായത്, മനുഷ്യർക്ക് രണ്ട് വാസസ്ഥലങ്ങളാണ് ഉള്ളത്. ഒന്ന് ഭൂമിയിലും രണ്ടാമത്തേത് സ്വർഗ്ഗത്തിലും. ഭൂമിയിൽ ഉള്ളതിൽ നാം ഇന്ന് വസിക്കുന്നു. അപ്പോൾ നാം പാപത്തിൽ നിന്ന് സ്വതന്ത്രമല്ല. എന്നാൽ സ്വർഗ്ഗത്തിലുള്ളതിൽ ഉയിർപ്പിനു ശേഷം നീതിമാന്മാർ വസിക്കും. അപ്പോൾ പാപത്തോടുള്ള എല്ലാ ചേർച്ചകളിൽ നിന്നും സ്വതന്ത്രരാകും ഭൂമി സംബന്ധമായ എല്ലാ കഷ്ടതകളിൽ നിന്നും വിടുതൽ പ്രാപിക്കും.

അവൻ ഇങ്ങനെ പറയുന്നു, ഞങ്ങൾ ഇന്ന് ഭൂമിയിൽ വസിക്കുമ്പോൾ നിന്റെ ഇഷ്ടം ഞങ്ങളിൽ നിറവേറാൻ ഞങ്ങളെ അനുഗ്രഹിക്കണമേ. ഞങ്ങൾ സ്വർഗ്ഗത്തിൽ വസിക്കുകയും പാപങ്ങളിൽ നിന്നും ഭൗമികമായ കഷ്ടതകളിൽ നിന്നും സ്വതന്ത്രരാകുകയും ചെയ്യുവാൻ നിന്റെ ഇഷ്ടം ഞങ്ങളിൽ ഉള്ളതുപോലെ ഞങ്ങളെ സകല പാപങ്ങളിൽ നിന്നും ഭൗമികമായ കഷ്ടതകളിൽ നിന്നും സ്വതന്ത്രരാക്കണമേ.

വീണ്ടും, നിന്റെ ഇഷ്ടം എപ്രകാരം സ്വർഗ്ഗത്തിൽ ആയിരിക്കുന്നുവോ അപ്രകാരം ഭൂമിയിലും ആകണമേ. അതായത്, സ്വർഗ്ഗത്തിൽ വസിക്കുന്ന മാലാഖമാരെ അവൻ സ്വർഗ്ഗം എന്ന് വിളിക്കുന്നു ഭൂമിയിൽ വസിക്കുന്ന മനുഷ്യരെ അവൻ ഭൂമി എന്ന് പേരിടുന്നു. അവൻ ഇവിടെ പറയുന്നു, സ്വർഗ്ഗത്തിൽ വസിക്കുന്ന മാലാഖമാരുടെ ഇഷ്ടം പോലെ നിന്റെ ഇഷ്ടം ആകുവാൻ നിങ്ങൾ പ്രാർത്ഥിക്കുവിൻ. കാരണം അവർ നിന്റെ കൽപ്പനകൾ പാലിക്കുകയും നിന്റെ ഇഷ്ടം നിറവേറ്റുകയും ചെയ്യുന്നു. അവന്റെ ശുശ്രൂഷക്കാർ അവന്റെ ഇഷ്ടം ചെയ്യുന്നു (സങ്കീ. 103:21). അതുപോലെ ഭൂമിയിൽ വസിക്കുന്ന മനുഷ്യരിലും നിന്റെ ഇഷ്ടം നടത്തണം. നിന്റെ കൽപ്പന കാക്കുവാനും നിന്റെ ഇഷ്ടം ചെയ്യുവാനും നീ ഞങ്ങളെ സഹായിക്കുന്നു. വീണ്ടും, അതുകൊണ്ട്, സ്വർഗ്ഗത്തിൽ വസിച്ച് നിന്നെ സ്തുതിക്കുന്ന മാലാഖമാരിൽ നീ പ്രീതിപ്പെടുന്നതുപോലെ ഭൂമിയിൽ വസിച്ച് നിന്നെ സ്തുതിക്കുന്ന ഞങ്ങളിൽ പ്രീതിപ്പെടണം. സൈന്യങ്ങളുടെ ബലവാനായ കർത്താവ് പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന് മൂന്ന് വിശുദ്ധ ആളത്വമായ ഏക ദൈവത്തെ ഏറ്റുപറയുന്ന മാലഖമാരിൽ നിന്റെ ഇഷ്ടം എങ്ങനെയാണോ അതുപോലെ ഭൂമിയിൽ വസിക്കുന്ന മനുഷ്യരായ ഞങ്ങൾ അവരേപ്പോലെ നിന്നെ ഏറ്റുപറയുമ്പോൾ നിന്റെ ഇഷ്ടം ഞങ്ങളിലും ആകണമേ. വീണ്ടും അതുപോലെ, നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകണമേ. അതായത് ഇത് കാണിക്കുന്നത്, പ്രാർത്ഥിക്കുന്നവൻ ആഗ്രഹത്തോടെ ഭൂമിക്ക് മുഴുവനും വേണ്ടിയാണ് പ്രാർത്ഥിക്കുന്നത്. ഇവിടെ പറയുന്നത് നിന്റെ ഇഷ്ടം എന്നിലോ ഞങ്ങളിലോ അല്ല നിറവേറേണ്ടത് എന്നാൽ ഭൂമിയിൽ എന്നാണ് മനസ്സിലാക്കേണ്ടത്. അതായത് എങ്ങനെ നിന്റെ ഇഷ്ടം എതിർപ്പോ, കള്ളമോ പാപമോ ഇല്ലാത്തതും സമാധാനവും സത്യവും നീതിയും ഉള്ള സ്വർഗ്ഗത്തിലാകുന്നുവോ അതുപോലെ ഈ ഭൂമിയിലും നിറവേറ്റണമേ.

**ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് നൽകണമെ:** അപ്പം ആവശ്യപ്പെടുകയും അപേക്ഷിക്കുകയും ചെയ്യുന്നതിൽ നിന്ന് നമ്മെ അവൻ പഠിപ്പിക്കുന്നത് ഈ കാര്യങ്ങളാണ്. ഒന്ന്, സമ്പത്തോ സുഖസൗകര്യങ്ങളോ സന്തോ




ഷമോ ആവശ്യപ്പെടുന്നില്ല ശരീരത്തിന്റെ പോഷണത്തിന് നമുക്ക് ആവശ്യമായ അപ്പം മാത്രമാണ്. രണ്ട്, ഈ പ്രാർത്ഥന ദരിദ്രനും ധനവാനും ഒരുപോലെ പൊതുവായിട്ടുള്ളതാണ്. ദരിദ്രർക്ക് അവരുടെ അത്യാവശ്യം നിറവേറ്റുകയാണ് വേണ്ടത്. ധനവാന്മാർക്കാകട്ടെ ഈ പ്രാർത്ഥന പ്രാർത്ഥിക്കുമ്പോൾ അവരുടെ സമ്പത്തിനുവേണ്ടിയും അത് ദരിദ്രർക്ക് ദാനം ചെയ്യുവാനും ആണ്. മൂന്ന്, അതുകൊണ്ട് ഇത് മനസ്സിലാക്കാം സ്വർണ്ണം വെള്ളി, മുത്തുകൾ മുതലായവകൊണ്ട് ശരീരത്തെ പോഷിപ്പിക്കുവാൻ കഴിയുകയില്ല. എന്നാൽ അപ്പത്തിന് അത് കഴിയും. നാല്, ഇത് നമ്മെ പഠിപ്പിക്കുന്നു, അധികമായി ഒന്നും ആവശ്യപ്പെടരുത് എന്നാലോ നമുക്ക് ആവശ്യമുള്ളത് മാത്രം ആവശ്യപ്പെടുക. ചിലർ പറയുന്നു, അപ്പംകൊണ്ട് അവൻ ഉദ്ദേശിക്കുന്നത് ശരീരത്തിന് ആവശ്യമായ എല്ലാം എന്നാണ്. അതായത്, അപ്പം, വസ്ത്രം, വീടിന്റെ തണൽ ഇവയായിരുന്നു ശരീരത്തിന്റെ അവശ്യ വസ്തുക്കൾ.

ഇന്ന് ഞങ്ങൾക്കാവശ്യമുള്ള അപ്പം എന്ന് പറയുന്നതിനേക്കുറിച്ച്: അതായത്, ഇപ്രകാരം നമ്മെ പഠിപ്പിക്കുന്നത് ഇപ്പോഴുള്ളവയേക്കുറിച്ചല്ലാതെ ഭാവി കാര്യങ്ങളെക്കുറിച്ച് ആകുലപ്പെടരുത്. ഇന്ന് എന്ന നാമം കൊണ്ട് അർത്ഥമാക്കുന്നത് വർത്തമാന കാലത്തേക്കുറിച്ചാണ്. നിങ്ങൾക്ക് ഇന്ന് ആവശ്യമുള്ളതും വേണ്ടതുമായ കാര്യങ്ങൾ മാത്രം ചോദിക്കുവാനാണ് ഇവിടെ പറയുന്നത്. മറ്റൊരു സ്ഥലത്ത് പറഞ്ഞതുപോലെ നിങ്ങൾ നാളയേക്കുറിച്ച് വ്യാകുലപ്പെടരുത്. നാം ഭാവിയേക്കുറിച്ച് വ്യകുലപ്പെടുന്നത് ന്യായമല്ല. കാരണം ഒരുപക്ഷേ നാം ജീവനോടെ ഇല്ലായിരിക്കാം അതുമല്ലെങ്കിൽ മറ്റേതെങ്കിലും കാര്യം കൊണ്ടാകാം.

ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് നൽകണമേ: ഞാൻ നിങ്ങളിൽ നിന്ന് ആവശ്യപ്പെടുന്നത് സ്വർഗ്ഗീയ സൈന്യങ്ങളുടെ വിശുദ്ധിയാണ്.

ഇന്നത്തെ അപ്പം എന്നാൽ ഞാൻ നിങ്ങൾക്ക് അതാത് ദിവസത്തെ അപ്പം തരും (എന്നാണ് ഉദ്ദേശിച്ചത്). യാക്കോബിന് ഉണ്ടായിരുന്ന ഭാരംപോലും നിങ്ങൾ വഹിച്ചിട്ടില്ല. വിശുദ്ധ കുറീലോസിൽ നിന്ന്: ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് നൽകണമേ. അതായത് സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങി വന്ന ജീവന്റെ അപ്പം ആത്മാക്കൾക്കും ശരീരങ്ങൾക്കും ജീവൻ ആകുന്നു. അതായത്, ഞാൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന ജീവന്റെ അപ്പമാകുന്നു ഇത്യാദി ഒരു ദിവസത്തേക്ക് മാത്രമല്ല എന്നാലോ എന്നേക്കുമായിട്ടാണ്. അതായത്, സാധാരണ അപ്പം ശരീരത്തിന് എങ്ങനെ പോഷണം ചെയ്യുമോ അതുപോലെയാണ് ആത്മാവിന് ജീവന്റെ അപ്പം.

**ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ:** ഈ വാചകം നമ്മെ പഠിപ്പിക്കുന്നത് ഈ കാര്യങ്ങളാണ്. അതായത്, നാം നമ്മുടെ പാപങ്ങൾ ഓർക്കുന്നതുകൊണ്ട് നമുക്ക് വിനയം ഉണ്ടാകുന്നു. അതുകൊണ്ട് നാം ദൈവത്തിൽനിന്ന് പാപമോചനം യാചിക്കുന്നു. അനുതാപം മൂലം മോചനം ഉണ്ടാകുകയും ഗെഹന്നായിൽ നിന്ന് വിടുതൽ ലഭിക്കുകയും ചെയ്യുന്നു. സ്വർഗ്ഗരാജ്യത്തിന് യോഗ്യതയുള്ളവരാകുന്നു. നാം നീതിയുള്ളവരാകണം കാരണം നാം അളക്കുകയും തൂക്കുകയും ചെയ്യുന്ന തൂക്കംകൊണ്ടും അളവുകൊണ്ടും നമ്മേയും അളക്കുകയും തൂക്കുകയും ചെയ്യും. അതുകൊണ്ട് നമ്മോട് പാപം ചെയ്തവരോട് നാം ക്ഷമിച്ചാൽ ദൈവം നമ്മോടും ക്ഷമിക്കും. എന്നാൽ നാം ക്ഷമിക്കാഞ്ഞാൽ അവൻ നമ്മോടും ക്ഷമിക്കയില്ല. നാം കോപമുള്ളവരാകരുതെന്ന് വീണ്ടും അവൻ നമ്മെ പഠിപ്പിക്കുന്നു. വീണ്ടും (നമ്മുടെ) ക്ഷമയ്ക്ക് (പകരമായി അവന്റെ) ക്ഷമ അവൻ കുന്നുകൂട്ടും. ഒരു നുള്ളിന് പകരമായി ഒരു കുന്ന് അവൻ വയ്ക്കും. ഒരു തുള്ളിക്ക് പകരം ഒരു സമുദ്രം തന്നെ അവൻ കൊടുക്കും. നമ്മുടെ ക്ഷമയേക്കാൾ വലിയ കാര്യമാണ് അവന്റെ ക്ഷമ. കാരണം അവന്റെ ക്ഷമ ദൈവം മനുഷ്യനോടുള്ള ക്ഷമയാണ് നമ്മുടേത് മനുഷ്യൻ മനുഷ്യനോടും. അവന്റേത് യജമാനൻ ദാസനോടുള്ള ക്ഷമയാണ് എന്നാൽ നമ്മുടേത് ദാസൻ ദാസരോടും. തനിക്ക് ആവശ്യമില്ലാതിരിക്കെ അവൻ ആവശ്യക്കാരോട് ക്ഷമിക്കുന്നു. നാമോ ആവശ്യക്കാർ ആവശ്യക്കാരോടെന്നവണ്ണവും.

ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ: ഈ പ്രാർത്ഥന മാമോദീസാ ഏറ്റവർ ചൊല്ലുന്നതാണ് അല്ലാതെ അന്യന്മാർക്കുള്ളതല്ലായ്കയാൽ മാമോദീസായ്ക്ക് ശേഷം പാപമോചനം ഇല്ലെന്ന് പറയുന്നവർ മഹാ ഭോഷന്മാരാണ്.

ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ: അതായത്, ഇവിടുത്തെ പ്രധാന കാര്യം നമ്മുടെ നാശമാണ്. നാം പരസ്പരം ക്ഷമിച്ചില്ലെങ്കിൽ താൻ ക്ഷമിച്ചവൻ തന്റെ കൂട്ടുദാസനോട് ക്ഷമിക്കാഞ്ഞതിലൂടെ വെളിവാകുന്നതു പോലെ മിശിഹാ നമ്മോടും ക്ഷമിക്കയില്ല.

**പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ:** എന്തുകൊണ്ടാണ് പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ എന്ന് പ്രാർത്ഥിക്കുവാൻ അവൻ നമ്മോട് കൽപ്പിച്ചത്? പലതരത്തിലുള്ള പരീക്ഷകളുണ്ടാകുമ്പോൾ ഇയ്യോബ്, അബ്രഹാം, പൗലോസ്, എന്നിവരേപ്പോലെ നാം വിജയശ്രീലാളിതരും കിരീടം അണിഞ്ഞവരുമാകുന്നു. അവൻ പറഞ്ഞു, എന്റെ സഹോദരന്മാരേ വിവിധ പരീക്ഷകളിൽ അകപ്പെടുമ്പോൾ നിങ്ങൾക്ക് സന്തോഷം ഉണ്ടാകട്ടെ (യാക്കോ. 1:2-3). പരീക്ഷകളിലൂടെ വിജയികളാകുന്നതിൽ ഇഷ്ടമില്ലാഞ്ഞിട്ടല്ല ഇപ്രകാരം പ്രാർത്ഥിപ്പാൻ നമ്മോട് അവൻ കൽപ്പിച്ചത് എന്ന് നാം പറയുന്നു. അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ ജീവിക്കും (മത്തായി 10:22) അവൻ പറഞ്ഞു. ഇതിലൂടെ നമ്മുടെ സ്വഭാവത്തിന്റെ ബലഹീനതയെക്കുറിച്ച് അവൻ വെളിപ്പെടുത്തുന്നു. കാരണം പരീക്ഷയിൽ ഉൾപ്പെടുമ്പോൾ ഒരുപക്ഷേ നാം ഭീരുക്കളായിത്തീരും. ഇതിനാൽ നമ്മെ പരീക്ഷണങ്ങളാൽ പീഡിപ്പിച്ചുകൊണ്ടിരുന്നവരെ വെറുതേ വിടുകയും ശിക്ഷയിൽനിന്ന് ഒഴിവാക്കുകയും ചെയ്യും. നാം നമ്മുടെ സ്വന്ത ഇഷ്ടത്താൽ പരീക്ഷകളിലേക്ക് പ്രവേശിക്കരുത് അവൻ നമ്മെ പഠിപ്പിക്കുന്നു. പിന്നെ എന്ത്? നമ്മുടെ ഇഷ്ടത്തിനെതിരായി മറ്റുള്ളവർ നമ്മെ പരീക്ഷയുടെ പോരാട്ടത്തിലേക്ക് നമ്മേ തള്ളിവിട്ടാൽ എന്തു ചെയ്യും? നാം പറയുന്നു, പരാക്രമത്തോടും ധൈര്യത്തോടും എതിർത്തു നിന്ന് അവിടെ പോരാടണം തോറ്റു കൊടുക്കരുത്. ഒരു വിജയശ്രീലാളിയേപ്പോലെ വിജയകിരീടവും പോരാട്ടത്തിന്റെ പ്രതിഫലവും വാങ്ങണം. ചിലർ പറയുന്നു ഇവിടെ പരീക്ഷ എന്ന് അവൻ വിളിക്കുന്നത് സാത്താനെത്തന്നെയാണെന്ന്. അതുകൊണ്ടാണ് അവനിൽനിന്ന് വിടുവിക്കപ്പെടേണ്ടതിനും അവന്റെ തിന്മകളിൽ വീഴാതിരിക്കേണ്ടതിന്നും പ്രാർത്ഥിക്കണമെന്ന് അദ്ദേഹം



ഉറപ്പായി കൽപ്പിച്ചത്.

വീണ്ടും, പരീക്ഷയിലേക്ക് പ്രവേശിപ്പിക്കരുതേ: കഠിന പരീക്ഷയായതും അനുതാപത്തിലൂടെ മാഞ്ഞുപോകാത്തതുമായ പാപം ചെയ്യുന്നതിന് ഞങ്ങളെ നീ വിട്ടുകൊടുക്കരുതേ. അതുപോലെ ഞങ്ങളുടെ തന്നെ ഇഷ്ടത്താൽ പീഡകരുടെ അടുക്കലേക്ക് ഞങ്ങൾ പോകരുതേ. ഞങ്ങളുടേ തന്നേ ബലഹീനതകൾ മൂലവും പീഡകരുടെ എതിർപ്പുകൾ മൂലവുമുള്ള പരീക്ഷകൾ നേരിടുമ്പോൾ വീണുപോകരുത്.

**എന്നാലോ ദുഷ്ടനിൽനിന്ന് ഞങ്ങളെ വിടുവിക്കണമേ:** ഇവിടെ ദുഷ്ടൻ എന്ന് വിളിക്കുന്നത് ആകൽക്കറുസായേ ആണ്. അവന്റെ വിവിധ തരത്തിലുള്ള ദുഷ്പ്രവർത്തികളാൽ അവന് കാലുംനേറ്റർ, ബേൽസബൂബ്, ലോകാധിപതി, ദുഷ്ടൻ, മനുഷ്യഘാതകൻ, കപടതയുടെ പിതാവ്, മുതലായ വിവിധ പേരുകളുണ്ട്. ദുഷ്ടനിൽ നിന്ന് വിടുവിക്കണമേ എന്ന് പ്രാർത്ഥിപ്പാൻ അവൻ കൽപ്പിച്ചത് ഈ കാരണങ്ങളാലാണ്. ഒന്ന്, അവന്റെ തന്ത്രങ്ങൾ അനവധിയായതിനാൽ. രണ്ട്, സൽപ്രവർത്തികളിൽ നിന്ന് അവൻ നമ്മെ തടസപ്പെടുത്തുന്നതിനാൽ. മൂന്ന്, പൗലോസ് റോമർക്കെഴുതിയപോലെ, സമാധാനത്തിന്റെ ദൈവം സാത്താനെ നിങ്ങളുടെ പാദങ്ങൾക്ക് കീഴെ ചതച്ചുകളയും (റോമർ 16:20). തെസലോനിക്കരോട് അവൻ പറഞ്ഞു എന്റെ ആഗ്രഹം നിങ്ങളിലേക്കാകുന്നു എന്നാൽ സാത്താൻ എന്നെ തടയുന്നു (1 തെസ. 2:18). ഇത് കാണിക്കുന്നത് അവൻ നല്ല കാര്യങ്ങളെ തടസ്സപ്പെടുത്തുന്നവനാണെന്നാണ്. നമ്മുടെ മനസ്സുകളെ ഉണർത്തിയതിനു ശേഷം ഭയം കൊണ്ട് നിറയ്ക്കുന്നു. അവൻ വന്ന് നമ്മെ ആശ്വാസവും പ്രചോദനവും കൊണ്ട് പോഷിപ്പിക്കുകയും ആകൽക്കറുസായിക്കും അവന്റെ സകല പരീക്ഷകൾക്കും എതിരെ നിൽക്കുവാൻ നമുക്ക് കൈ തരികയും (സഹായിക്കുകയും) ചെയ്യുന്നു.

കാരണം അവൻ പറയുന്നു. **എന്തെന്നാൽ രാജ്യം നിന്റേതാകുന്നു.** അതായത് രാജ്യം നിന്റേതാണെങ്കിൽ അവന്റെ ഭടന്മാർക്ക് യാതൊന്നും പേടിക്കേണ്ട. കാരണം അവർക്കെതിരായി ആരും നിൽക്കുകയില്ല. സാത്താൻ പോലും അവന്റെ പ്രജകളിൽ ഒരാൾ മാത്രമാണ്. എന്നിരുന്നാലും അവൻ ഒരു പ്രതിയോഗിയാണ് കാരണം ദൈവത്തിൽ നിന്ന് അനുവാദം ഇല്ലാതെയും സമ്മതം ഇല്ലാതെയും ഒന്നും ചെയ്‌വാൻ അവന് കഴിയുകയില്ല. ഇയ്യോബിന്റെ (ഇയോബ് 1:11,12) കാര്യത്തിൽ നിന്നും പന്നിയുടെ (മർക്കോസ് 5:12) കാര്യത്തിൽ നിന്നും ഇത് നമുക്ക് മനസ്സിലാക്കാം. കാരണം അവന് അനുവാദം കിട്ടുന്നതു വരെ അവന് അവരിൽ ഒന്നും ചെയ്യുവാൻ സാധിച്ചില്ല.

***ശക്തി:*** അതായത്, സകലത്തേയും കവിയുന്ന ശക്തി അവന്റേതാകുന്നു എന്ന (അടിസ്ഥാനത്തിൽ) കഴിയുന്നിടത്തോളം പ്രയോജനകരമായ എല്ലാക്കാര്യങ്ങളും നിങ്ങൾക്ക് ചെയ്യുവാൻ സാധിക്കും എന്ന ഉറപ്പാണ്.

**മഹത്വവും എന്നുമെന്നേക്കും നിനക്കുള്ളതാകുന്നു: ആമ്മീൻ.** അതായത് അവന്റെ രാജ്യം ശക്തിമത്തായിരുന്നു അവന്റെ ശക്തിയും വലുതായിരുന്നു. അതുപോലെ അവന്റെ മഹത്വത്തിനും അന്തമില്ല.

**എന്തുകൊണ്ടാണ് അവൻ ദൈർഘ്യമുള്ള (പ്രാർത്ഥന) പ്രാർത്ഥിക്കുവാൻ നമ്മെ പഠിപ്പിച്ചത്?** നാം പറയുന്നു, വാക്കുകളുടെ ആധിക്യത്താലും വാചകങ്ങളുടെ പെരുപ്പത്താലും പ്രാർത്ഥനയുടെ മാധുര്യം കുറഞ്ഞുപോകാതിരിക്കുവാനാണ്. ഇപ്രകാരം പ്രാർത്ഥിപ്പാൻ പഠിപ്പിച്ച ശേഷം അവൻ ദേഷ്യവും കോപവും നിരസിക്കുന്നു എന്നും കരുണയും സമാധാനവും സകലത്തിലും

ഇഷ്ടപ്പെടുന്നു എന്നും കാണിക്കുന്നു. ഉപരിയായി ഭീഷണിയും പീഡനവും വഴിയായി നമ്മുടെ ഉള്ളിൽ നിന്ന് കോപം മാറ്റിക്കളയാനായി വീണ്ടും വരുന്നു. സന്തോഷം നൽകുന്ന വാഗ്ദാനം വഴിയായി കേൾവിക്കാരെ അനുസരണത്തിലേക്ക് കൊണ്ടുവരുന്നു. വീണ്ടും പട്ടക്കാരൻ ഈ പ്രാർത്ഥന ചൊല്ലിക്കൊണ്ട് പറയുന്നു. കർത്താവേ ഞങ്ങളുടെ ശക്തിക്ക് മീതെയുള്ള പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ. അതായത്, താൻ ചൊല്ലുന്ന പ്രാർത്ഥന പിതാവ് കേൾക്കണമെന്ന് അപേക്ഷിക്കുകയാണ്. ജനം ആമ്മീൻ എന്ന് ചൊല്ലുന്നു.

**നിങ്ങൾക്കെല്ലാവർക്കും സമാധാനം എന്ന് അവൻ പറയുന്നു:** അതായത് അവൻ അവരോട് ഇപ്രകാരം പറയുമ്പോൾ, എല്ലാത്തരത്തിലുമുള്ള ആകുലതകളിൽ നിന്നും മോചനം നേടുകയും അവരവരുടെ ഉള്ളിലും തമ്മിൽ തമ്മിലും സമാധാനം ഉണ്ടാകുകയും ചെയ്യട്ടെ. അങ്ങനെ അവർ ജീവൻ നൽകുന്ന രഹസ്യങ്ങൾ സ്വീകരിക്കുവാൻ യോഗ്യരായിത്തീരുകയും ചെയ്യട്ടെ (എന്നാണ് ഉദ്ദേശിക്കുന്നത്).

**കർത്താവിന്റെ മുമ്പാകെ തലകൾ കുനിക്കണം** ശെമ്മാശ്ശൻ ജനങ്ങളോട് ആജ്ഞാപിച്ചുകൊണ്ട് പറയുന്നു. അതായത്, നിങ്ങളുടെ തലകൾ ദൈവ മുമ്പാകെ കുനിക്കണമെന്ന് കൽപ്പിക്കുന്നു. കാരണം ഈ പ്രാർത്ഥന അവർക്കു വേണ്ടിയും അവരെപ്രതിയുമാണ് പ്രാർത്ഥിക്കുകയും അത് അവന് അണയ്ക്കുകയും ചെയ്യുന്നത്. എന്തെന്നാൽ പുരോഹിതൻ പ്രാർത്ഥിക്കുന്നത് നിങ്ങൾക്ക് ലഭിക്കുവാൻ വേണ്ടി നിങ്ങൾ കർത്താവിന്റെ മുമ്പാകെ തലകളെ കുനിക്കുവീൻ.

**ജനം ഉറക്കെ പറയുന്നു,** കർത്താവായ ദൈവമേ തിരുമുമ്പാകെ (ഞങ്ങൾ തല കുനിക്കുന്നു). അതായത്, ഞങ്ങളുടെ ദൈവമായ കർത്താവെ ശെമ്മാശ്ശൻ ഞങ്ങളോട് കൽപ്പിച്ചതുപോലെ നിന്റെ മുമ്പാകെ ഞങ്ങളുടെ തലകളെ ഞങ്ങൾ കുനിക്കുന്നു.

**പട്ടക്കാരൻ പ്രാർത്ഥിച്ച് പറയുന്നു,** നിന്റെ (മുമ്പാകെ) നിന്റെ ദാസർ അവരുടെ തലകൾ കുനിച്ചിരിക്കുന്നു. അതായത്, ഈ പ്രാർത്ഥനയിലൂടെ കരുണയും അനുഗ്രഹങ്ങളും അവരുടെ മേൽ അയക്കുവാൻ അവർക്കുവേണ്ടി അവൻ ദൈവത്തോട് അപേക്ഷിക്കുന്നു. അങ്ങനെ അവർ വെടിപ്പോടും വിശുദ്ധിയോടും കൂടെ യോഗ്യമായി വിശുദ്ധവും ജീവൻ നൽകുന്നതുമായ രഹസ്യങ്ങൾ സ്വീകരിക്കുമാറാകണമേ.

ജനം: ആമ്മീൻ.

**നിങ്ങളെല്ലാവരോടും കൂടെ സമാധാനം (ഉണ്ടായിരിക്കട്ടെ)** എന്ന് പട്ടക്കാരൻ പറയുന്നു. നമ്മുടെ കർത്താവ് തന്റെ ഉയിർപ്പിനു ശേഷം മാളികമുറിയിലേക്ക് പ്രവേശിച്ച് നിങ്ങൾക്ക് സമാധാനം ഉണ്ടായിരിക്കട്ടെ എന്ന് തന്റെ ശിഷ്യന്മാർക്ക് സമാധാനം നൽകിയതുപോലെ ഈ സമാധാനം ഇവിടെ അവർക്ക് കൊടുക്കുന്നു.

**ജനം:** നിന്റെ ആത്മാവിന്മേലും

**പട്ടക്കാരൻ:** സൃഷ്ടിയല്ലാത്തതും ആദിയും അന്തവുമില്ലാത്തതും സാരാംശത്തിൽ സമമായിരിക്കുന്നതുമായ പരിശുദ്ധ ത്രിത്വത്തിന്റെ കൃപ നിങ്ങളെല്ലാവരോടും കൂടെ (ഉണ്ടായിരിക്കട്ടെ). ഇവിടെ അവൻ അവരോട് പറയുന്നു. നിങ്ങൾക്കുവേണ്ടി വിശുദ്ധീകരിക്കപ്പെടുകയും പൂർത്തീകരിക്കപ്പെടുകയും പൂർണ്ണമാക്കപ്പെടുകയും ചെയ്ത ഈ രഹസ്യങ്ങൾ നിങ്ങൾ സ്വീകരിക്കപ്പെടുവാൻ തയ്യാറായിരിക്കുന്നു. നിങ്ങൾക്ക് നൽകിയത് പരിശുദ്ധ ത്രിത്വത്തിന്റെ കൃപയാലാകുന്നു. അത് ത്രിത്വം കൂടാതെയോ അതിൽനിന്ന് വിഭിന്നമായോ അല്ല, എന്നാലോ പരിശുദ്ധ ത്രിത്വത്തിന്റെ ആളത്വത്തിൽ ഒരാളായ മനുഷ്യാവതാരം ചെയ്ത പുത്രനാകുന്നു

**ജനം:** അവിടുത്തെ ആത്മാവോട് കൂടെയും (ഉണ്ടായിരിക്കട്ടെ).

**ശെമ്മാശ്ശൻ ജനത്തോട് ഭയത്തോടെ നോക്കണം** (ശ്രദ്ധിക്കണം) എന്ന് പറയുന്നു. അതായത്, പുരോഹിതൻ ഉയർത്തി ആഘോഷിക്കുന്നതും ലോകത്തിൽ നിന്ന് ഉയർന്നിരിക്കുന്ന രഹസ്യങ്ങളിൽ ഭയത്തോടെ നാം നോക്കണം (ശ്രദ്ധിക്കണം).

പട്ടക്കാരൻ ഉയർത്തി ആഘോഷിച്ചുകൊണ്ട് ഉച്ചത്തിൽ പറയുന്നു വിശുദ്ധതകൾ വിശുദ്ധിയുള്ളവർക്ക്. അതായത്, ഇവിടെ അവൻ പറയുന്നത് ഈ വിശുദ്ധതകൾ വിശുദ്ധവും ജീവൻ നൽകുന്നതും ആകുന്നു. അവ വിശുദ്ധന്മാർക്ക് നൽകുന്നത് ന്യായമാകുന്നു.

ജനം വിശ്വസിച്ച് ഏറ്റുപറയുന്നു, ഏക പിതാവ് പരിശുദ്ധനാകുന്നു. ഏക പുത്രൻ പരിശുദ്ധനാകുന്നു. ഏക റൂഹാ പരിശുദ്ധനാകുന്നു. അതായത്, പട്ടക്കാരാ അങ്ങ് പറഞ്ഞതുപോലെ ഈ വിശുദ്ധതകൾ വിശുദ്ധിയുള്ളവർക്ക് കൊടുക്കുന്നത് യുക്തമാകുന്നു. ഞങ്ങൾ വിശുദ്ധരല്ല എന്ന് ഞങ്ങൾ ഏറ്റു പറയുന്നു. ഏക പിതാവും, അവന്റെ ഏക പുത്രനും അവനിൽ നിന്നുള്ള ഏക റൂഹായുമല്ലാതെ മറ്റ് പരിശുദ്ധനില്ല എന്ന് ഞങ്ങൾ പറയുന്നു.



പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി. ആദിമുതൽ എന്നേക്കും തന്നേ ആമ്മീൻ. അതായത്. അവർ വിശുദ്ധനും ശുദ്ധീകരിക്കുന്നവനുമായ പരിശുദ്ധ ത്രിത്വത്തിന് സ്തുതി കരേറ്റുന്നു. കാരണം അവർ അവനർപ്പിക്കുന്ന സ്തുതികളാൽ വിശുദ്ധ രഹസ്യങ്ങൾ സ്വീകരിക്കുന്നതിന് മുമ്പ് ശുദ്ധീകരിക്കപ്പെടേണം.

**പട്ടക്കാരൻ രഹസ്യങ്ങൾ** തുണികൊണ്ട് മൂടി മറയ്ക്കുകയും താൻ സ്വീകരിക്കുകയും മറ്റുള്ളവർക്ക് കൊടുക്കുവാൻ അനുവാദം ചോദിച്ചുകൊണ്ട് രഹസ്യങ്ങളെ മൂടിയിരിക്കുന്ന തുണി മാറ്റുന്നു. അതായത്, രഹസ്യങ്ങളെ മൂടി മറയ്ക്കുന്ന തുണി, നമ്മുടെ കർത്താവിന്റെ കല്ലറയുടെ വാതിൽ മൂടി മറച്ചിരുന്ന കല്ലിനോട് സദൃശ്യമാണ്. രഹസ്യത്തിൽനിന്ന് തുണി മാറ്റി അവയെ വെളിവാക്കുന്നത് നമ്മുടെ കർത്താവ് കബറിൽ നിന്ന് ഉയിർത്തെഴുന്നേറ്റതിനേയും തന്റെ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ടതിനേയും അവരെ അവന്റെ ഉയർപ്പിനെക്കുറിച്ച് ഉറപ്പിച്ചതിനേയും സൂചിപ്പിക്കുന്നു. വീണ്ടും, ഇത് രഹസ്യത്തെയും വിശുദ്ധ രഹസ്യങ്ങളിൽ മറഞ്ഞിരിക്കുന്ന അദൃശ്യ ശക്തിയേയും സൂചിപ്പിക്കുന്നു. വീണ്ടും, രഹസ്യത്തെ മറച്ചിരിക്കുന്നത് ഭൂതകാലത്തെ സൂചിപ്പിക്കുന്നു. അതായത് വചനമായ ദൈവത്തിന്റെ മനുഷ്യാവതാരത്തിന് മുമ്പ് അവൻ മനുഷ്യരിൽ നിന്ന് മറഞ്ഞും നിഗൂഢവുമായിരിക്കയായിരുന്നു. അവൻ (പുരോഹിതൻ) രഹസ്യങ്ങൾ തുറന്നു വയ്ക്കുന്നത് അവന്റെ മനുഷ്യാവതാരത്തിനു ശേഷമുള്ള സമയത്ത് അവൻ മനുഷ്യർക്ക് വെളിപ്പെടുകയും കാണിച്ചു കൊടുക്കുകയും ചെയ്തതിനെ സൂചിപ്പിക്കുന്നു.

**വീണ്ടും, വിശുദ്ധ രഹസ്യങ്ങൾ** മറ്റുള്ളവർക്ക് കൊടുക്കുന്നതിന് മുമ്പ് പട്ടക്കാരൻ ആദ്യം സ്വീകരിക്കുന്നു. ഇതുമൂലം അവൻ രഹസ്യങ്ങളേക്കുറിച്ച് നല്ല ഒരു സാക്ഷ്യം നൽകുകയാണ്. അതുപോലെ നമ്മുടെ കർത്താവ് മാളിക മുറിയിൽ വച്ച് ചെയ്തതുപോലെ ചെയ്യുന്നു. ആദ്യമേ തന്റെ ശരീരം താൻ തന്നെ ഭക്ഷിക്കുകയും അതിനു ശേഷം അവന്റെ ശിഷ്യന്മാർക്ക് നൽകുകയും ചെയതു.

വീണ്ടും, തോട്ടക്കാരൻ ആദ്യം തന്റെ തോട്ടത്തിലെ ഫലങ്ങളിൽ നിന്ന് തൃപ്തിയാകുകയും അതിനുശേഷം മറ്റുള്ളവർക്ക് കൊടുക്കുകയും ചെയ്യുന്നു. മൽപ്പാന്മാർ ആദ്യം അഭ്യാസം തികഞ്ഞിട്ട് വേണം മറ്റുള്ളവരെ പഠിപ്പിക്കുവാൻ. നമ്മുടെ കർത്താവ് മാളികയിൽ വച്ച് തന്റെ ശരീരം ശിഷ്യന്മാർക്ക് നൽകിയതുപോലെ പട്ടക്കാരൻ ആദ്യം വൈദിക ഗണത്തിന് രഹസ്യങ്ങൾ വിഭജിച്ച് നൽകിയതിനു ശേഷം ജനങ്ങൾക്ക് നൽകണം. മറ്റൊരു കാര്യം ഇവിടെ അറിയേണ്ടത്, പട്ടക്കാരൻ രഹസ്യങ്ങളാകുന്ന ശരീരവും രക്തവും ഇവിടെ വിഭജിക്കുകയും വൈദികർക്കും ജനങ്ങൾക്കും അത് നൽകുകയും ചെയ്യുന്നു. അത് മശിഹാ തന്റെ ഉയിർപ്പിന് ശേഷം വിഭജിച്ച് കൊടുത്തതുപോലെയാണ്. അപ്പോൾ അവർ കഷ്ടതകൾക്ക് അതീതരും അമർത്യരുമായിരുന്നു. അത് അവന്റെ ഉത്ഥാനത്തിന് മുമ്പുള്ളതു പോലെ ആയിരുന്നില്ല.

വലതുകൈ നീട്ടി ഇടതുകൈ കൊണ്ട് അതിനെ താങ്ങി രഹസ്യങ്ങൾ സ്വീകരിക്കുന്നു. ഇത് സ്വീകരിക്കപ്പെടുന്ന ദാനത്തിന്റെ ബഹുമാനത്തെ സൂചിപ്പിക്കുന്നു. അത് മരണമല്ലാത്ത ജീവന്റെ അച്ചാരമാകുന്നു.

**വിശുദ്ധ രഹസ്യങ്ങളുടെ സ്വീകരണം.** അത് (സ്വീകരണം) ക്രിസ്തു ദർശനത്തിന്റെ സ്വീകരണവും ഏക ദൈവവുമായുള്ള ഐക്യവുമാകുന്നു.

ഇവിടെ നാലാം അദ്ധ്യായം അവസാനിക്കുന്നു. അഞ്ചാം അദ്ധ്യായം ആരംഭിക്കുന്നു.

(തുടരും)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# മലങ്കരയുടെ മാർത്തോമ്മൻ പൈതൃകത്തിന് ഒരാമുഖം

ഫാ. ഡോ. ജേക്കബ് കുര്യൻ

**മുഖവര**

പന്ത്രണ്ട് അപ്പൊസ്തോലന്മാരിൽ ഒരുവനായ മാർതോമാശ്ലീഹായുടെ പൈതൃകം പേറുന്നവരാണ്, "മലങ്കര"യിലെ എല്ലാ പുരാതന സഭാസമൂഹങ്ങളും. "മലങ്കര" എന്നപദം, "കേരളം" രൂപം പ്രാപിക്കുന്നതിനുമുമ്പുള്ള "മലബാർ" പ്രദേശത്തിന് പണ്ടേ ഉപയോഗിക്കപ്പെട്ടതാണ്. ഇന്ത്യയെയും മാർത്തോമ്മാ ശ്ലീഹായെയും തമ്മിൽ ബന്ധിപ്പിക്കുന്ന ധാരാളം പുരാതന രേഖകളുണ്ടെന്നുള്ളതും, അവയ്ക്ക് ചരിത്ര സാക്ഷിയായി ഇരുപത്തൊന്നു നൂറ്റാണ്ടുകളായി നിലനിൽക്കുന്ന ഒരു ക്രൈസ്തവ സമൂഹം പ്രധാനമായും ദക്ഷിണ ഭാരതത്തിൽ ഉണ്ടെന്നുള്ളതും ആർക്കും നിഷേധിക്കാനാവുന്നതല്ല. ഈ വസ്തുതകളെപ്പറ്റി അനേകം ചരിത്രകാന്മാരോടൊപ്പം, ഇന്ത്യയുടെ പ്രഥമ രാഷ്ട്രപതിയായ ഡോ. രാജേന്ദ്രപ്രസാദും[(1)], ഇന്ത്യയുടെ പ്രഥമ പ്രധാനമന്ത്രിയായ പണ്ഡിറ്റ് ജവഹർലാൽ നെഹ്രുവും[(2)], ഇന്ത്യുടെ ദാർശനിക പ്രതിഭയും രാഷ്ട്രപതിയുമായിരുന്ന ഡോ. രാധാകൃഷ്ണനും[(3)], സമീപകാല രാഷ്ട്രപടിയായിരുന്ന പ്രണബ് കുമാർ മുഖർജിയും[(4)] വ്യക്തമായി പറഞ്ഞിട്ടുണ്ട്.

**1. മാർതോമാ ശ്ലീഹാ: പന്ത്രണ്ട് അപ്പൊസ്തോലന്മാരിൽ ഒരുവൻ: സ്ഥാനത്തിൽ തുല്യൻ**

പുതിയ നിയമത്തിൽ അപ്പൊസ്തോലന്മാരുടെ ലിസ്റ്റ് കൊടുക്കുന്ന എല്ലായിടത്തും (മത്തായി 10:2; മർക്കോസ് 3:16-19; ലൂക്കോസ് 6:14-16; അപ്പൊ പ്ര. 1:13) മാർതോമാ ശ്ലീഹായുടെ പേരുണ്ട്. അവർക്കുള്ള ആത്മീയാധികാരത്തെ സൂചിപ്പിച്ചുകൊണ്ട്, ''പന്ത്രണ്ടു സിംഹാസനങ്ങൾ'' അവർക്ക് വാഗ്ദാനം ചെയ്തിട്ടുമുണ്ട് (മത്തായി 19:28; ലൂക്കോ. 22:30). പന്ത്രണ്ടുപേർക്ക് ശിഷ്യഗണത്തിൽ പ്രത്യേക സ്ഥാനം ആദിമസഭ നൽകിയതിനെക്കുറിച്ചും അപ്പൊസ്തോല പ്രവൃത്തിയിൽ സൂചനകളുണ്ട്. ഉദാഹരണത്തിന്, യൂദാ ഇസ്ക്കര്യോത്തായ്ക്കുപകരം ഒരാളെ തിരഞ്ഞെടുത്ത് (മത്തിയാസ്) ആ ഒഴിവു നികത്തുന്ന നടപടി ശ്രദ്ധേയമാണ് (അപ്പോ. പ്ര. 1:25). അവർക്ക് ചില ശുശ്രൂഷകൾക്കായി പ്രത്യേക "അധികാരം" നൽകിയെന്നും വ്യക്തം (മത്തായി 10:1; 18:18) അധികാരത്തോടെ, അവരെ ലോകത്തിലേക്ക് അയക്കുന്നുവെന്നും (യോഹ. 17:18), ആയതുകൊണ്ട് അവരെ പ്രത്യേകമായി വിശുദ്ധീകരിക്കണമെന്നും (യോഹ. 17:19), യേശുവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ (യോഹ. 17) സ്വർഗ്ഗീയ പിതാവിനോട് അപേക്ഷിച്ച് അറിയിക്കുന്നു. അവരുടെ മധ്യസ്ഥത യാചനയ്ക്ക് പ്രത്യേക പ്രാധാന്യമുണ്ടെന്നും യേശുക്രിസ്തു സൂചിപ്പിച്ചു (യോഹ. 16:23, 24).

**2. തോമാശ്ലീഹാ: പേരിലെ കാര്യം**

തോമാശ്ലീഹായ്ക്ക് ഒരു ഔദ്യോഗിക നാമവും, ഒരേ അർത്ഥം വരുന്ന രണ്ട് വിളിപ്പേരുകളും ഉണ്ടായിരുന്നു. ഔദ്യോഗിക നാമം യൂദാ (യഹൂദാ) എന്നായിരുന്നു. വിളിപ്പേര്, അന്നത്തെ ഒരു പൊതുരീതി അനുസരിച്ച് ഒന്ന് അരമായയിലും മറ്റത് ഗ്രീക്കിലും ആയിരുന്നു. അരമായയിലെ വിളിപ്പേര് "തോമസ്" എന്നും, ആ പദത്തിന്റെ അർത്ഥം, "ഇരട്ട" എന്നും അതിന്റെ ഗ്രീക്ക് രൂപം "ദിദിമോസ്" എന്നും ആയിരുന്നു.

**3. എന്തുകൊണ്ട് "ഇരട്ട"?**

'ഇരട്ട' എന്നപദം തോമാശ്ലീഹായുമായി ബന്ധിച്ച് ഉപയോഗിച്ചത് ഏതർത്ഥത്തിലായിരുന്നു എന്ന ചോദ്യം പ്രസക്തമാണ്. ഒരു പ്രത്യേക അർത്ഥവും സൂചനയും ഇല്ലാതെ, യഹൂദന്മാരുടെ ഇടയിലെ ഒരു സാധാരണ വിളിപ്പേരായി "തോമ" എന്നപേരിനെ കാണാമെന്നും, അന്നൊക്കെ മിക്കവാറും എല്ലാവർക്കും തന്നെ പേരിന് ഒരു ഗ്രീക്കു പരിഭാഷാ രൂപവും ഉപയോഗിച്ചിരുന്നുവെന്നും വിചാരിക്കുന്നവരുണ്ട്. ഉദാഹരണത്തിന് കർതൃശിഷ്യനായി ശീമോൻ, "കേഫാ" എന്ന് അരമായയിലും അതിന്റെ പരിഭാഷാരൂപമായി ''പത്രോസ്'' എന്ന് ഗ്രീക്കിലും വിളിക്കപ്പെട്ടിരുന്നു. "കേഫാ" അഥവാ "പത്രോസ്" എന്ന വിളിപ്പേരിന് ''പാറ'' എന്നയർത്ഥമുണ്ടായിരുന്നതിനാൽ, ശീമോന്റെ ജീവചരിത്രപരമായിട്ടോ സ്വഭാവസംബന്ധമായോ ''പാറ''യ്ക്ക് പ്രത്യേക പ്രാധാന്യം ഉണ്ടായിരുന്നുവെന്ന് പറയുവാൻ പറ്റില്ല.



അതുപോലെ, തോമ എന്ന പേരിന് "ഇരട്ട" എന്നയർത്ഥമുണ്ടായിരുന്നതിനാൽ, ഇരട്ടപിറന്നവൻ എന്നോ മറ്റോ ചിന്തിക്കണമെന്ന് നിർബന്ധമില്ല. പക്ഷെ, ക്രൈസ്തവ സഭയുടെ പുരാതന പാരമ്പര്യ പ്രകാരം, തോമാ ശ്ലീഹായുടെ പേരിനുള്ള "ഇരട്ട" സൂചനയ്ക്ക് ചില വ്യാഖ്യാനങ്ങൾ കൊടുത്തുകാണുന്നുണ്ട്. ഇപ്രകാരം മൂന്നോളം വ്യാഖ്യാനങ്ങൾ ഉണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഒന്ന്, ആക്ഷരികമായി തോമ്മാശ്ലീഹായ്ക്ക് ഒരു ഇരട്ടസഹോദരൻ ഉണ്ടായിരുന്നുവെന്നാണ്. ഈ ഇരട്ടസഹോദരൻ ശ്ലീഹന്മാരിൽ ഒരുവൻ തന്നെ ആയിരുന്നുവെന്നോ അതോ മറ്റൊരാൾ ആയിരുന്നുവെന്നോ എന്ന് വ്യക്തമായിപ്പറയാൻ സാധ്യമല്ല. ശ്ലീഹന്മാരിൽ ഒരുവൻ തന്നെ ആയിരുന്നെങ്കിൽ അപ്രകാരം മറ്റെയാളിനെക്കുറിച്ചും ഒരു സൂചന ഉണ്ടാകണമായിരുന്നു (ഇങ്ങനെയാണെങ്കിലും, ശ്ലീഹന്മാരുടെ പേരുകൾ കൊടുത്തിരിക്കുന്ന പുതിയനിയമഭാഗങ്ങളിൽ മൂന്നു പേരുകൾ എപ്പോഴും അടുത്തടുത്താണ്: ബർത്തലോമായി, തോമസ്, മത്തായി. സഭാപിതാക്കന്മാരിൽ ചിലർ ഇന്ത്യയുമായും പാർത്തിയയുമായും, ബർത്തലോമിയയെ ബന്ധിപ്പിച്ചെഴുതിയിട്ടുമുണ്ട്). രണ്ടാമത്തെ വ്യാഖ്യാനം, 'ഇരട്ട' എന്നപദത്തിന് പാതി സഹോദരൻ എന്ന സൂചന ഉണ്ടാകാമെന്നും, അങ്ങനെയെങ്കിൽ യേശുവിന്റെ തന്നെ പാതി സഹോദരന്മാരായ യാക്കോബ്, യോസെ, ശീമോൻ, യൂദാ (മത്തായി 13:55) എന്നിവരിൽ അവസാനത്തെ ആളായ "യൂദാ" തന്നെയാണ്, യൂദാതോമാ എന്ന തോമാശ്ലീഹാ എന്നും ധരിക്കാമെന്നുമാണ്. മൂന്നാമത്തെ വ്യാഖ്യാനം, തോമാശ്ലീഹായുടെ രണ്ടു വിരലുകൾ 'ഇരട്ട'യായി ചേർന്നിരിക്കുന്നതിനാൽ, അല്പം നർമ്മം ചേർത്തു കൊടുത്ത വിളിപ്പേരായിരുന്നു "ഇരട്ട" എന്നാണ്.

**4. തോമാശ്ലീഹാ പുതിയനിയമത്തിൽ**

പുതിയ നിയമപ്രകാരം, പന്ത്രണ്ട് അപ്പൊസ്തലന്മാരുടെയിടയിൽ മാർതോമാ

ശ്ലീഹാ പ്രത്യേകം ശ്രദ്ധേയനാണ്. വി. യോഹന്നാന്റെ സുവിശേഷത്തിലാണ് നാലു സന്ദർഭങ്ങളിലായി തോമാശ്ലീഹാ പ്രത്യേകം പരാമർശിക്കപ്പെടുന്നത്. നാലു സന്ദർഭങ്ങളിലും, തോമാശ്ലീഹായുടെ ഓരോ വാചകങ്ങൾ ക്രൈസ്തവ ചരിത്രത്തിലും വിശ്വാസ ജീവിതത്തിലും പ്രത്യേകം പ്രാധാന്യമുള്ളവയാണ്.

1. **യോഹ. 11:1–16** (യേശുവും ശിഷ്യന്മാരും, ലാസറിന്റെ രോഗ വിവരം അറിഞ്ഞ് ബെഥാന്യയിലേക്ക് പോകുവാൻ ഒരുങ്ങുന്നു) **തോമാശ്ലീഹായുടെ വചനം: യോഹ. 11:16** (മഹത്തായ ആഹ്വാനം) "അവനോടു കൂടെ മരിക്കേണ്ടതിനു നാമും പോക"

2. യോഹ. 14:1–6 (യേശുവിന്റെ വിടപറയൽ പ്രബോധനങ്ങളുടെ പ്രാരംഭം) **തോമാശ്ലീഹായടെ വചനം : യോഹ. 14:5** (മഹത്തായ അന്വേഷണം) "കർത്താവേ, നീ എവിടെപ്പോകുന്നു എന്ന് ഞങ്ങൾ അറിയുന്നില്ല; പിന്നെ വഴി എങ്ങനെ അറിയും?"

3. യോഹ. 20:19–25 (ഉയിർപ്പിനുശേഷം യേശുവിന്റെ പ്രത്യക്ഷപ്പെടൽ) **തോമാശ്ലീഹായുടെ വചനം:** യോഹ 20:25 (മഹത്തായ നിർബന്ധം) "ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും അവന്റെ വലാപ്പുറത്തു കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല"

4. യോഹ. 20:26–29 (തോമാശ്ലീഹായ്ക്കുവേണ്ടി യേശുവിന്റെ പ്രത്യക്ഷപ്പെടൽ) **തോമാശ്ലീഹായുടെ വചനം** യോഹ. 20:28 (മഹത്തായ സാക്ഷ്യം) "എന്റെ കർത്താവും എന്റെ ദൈവവുമേ"

5. **തോമാശ്ലീഹായുടെ സുവിശേഷ വയൽ:** പാർത്തിയൻ സാമ്രാജ്യത്തിലെ "ഇന്ത്യ", "പേർഷ്യ" പ്രദേശങ്ങളും, അതിനു വെളിയിലുള്ള 'മലബാർ", ദ്രാവിഡ ദേശങ്ങളും)

മാർതോമാശ്ലീഹാ, പഴയ പാർത്തിയൻ സാമ്രാജ്യത്തിലെ ഇന്ത്യ, പേർഷ്യ പ്രദേശങ്ങളിലേക്കും അതിനും വെളിയിലുള്ള മലബാർ, ദ്രാവിഡ ദേശങ്ങളിലേക്കും ആണ് അയക്കപ്പെട്ടത്. യേശുക്രിസ്തു നൽകിയ പ്രധാന നിയോഗ മാർഗ്ഗരേഖപ്രകാരം (മത്തായി 10:6) ആദ്യം, ചിതറിക്കിടക്കുന്ന യഹൂദ ജാതിയിലേക്കും അവരിലൂടെയും അല്ലാതെയും, മറ്റുള്ളവരിലേക്കും സുവിശേഷ വേല വ്യാപിച്ചു.

മാർത്തോമ്മാശ്ലീഹാ **പാർത്തിയയിൽ** സുവിശേഷം അറിയിച്ചുവെന്ന്, ഓറിജനെ (2–3 നൂറ്റാണ്ട്) ഉദ്ധരിച്ചും നേരിട്ടും, സഭാചരിത്രകാരനായ യൂസേബിയോസ് (4–ാം നൂറ്റാണ്ട്) രേഖപ്പെടുത്തിയിട്ടുണ്ട്(5).

ഇൻഡോ-പാർത്തിയൻ സാമ്രാജ്യത്തിലെ ഇന്ത്യയിലേക്ക്, പ്രത്യേകിച്ച്, ഗോണ്ടഫോറസിന്റെ രാജ്യത്തിലേക്ക്, മാർത്തോമശ്ലീഹായെ അയച്ചകഥയാണ്, **തോമായുടെ പ്രവൃത്തികൾ** എന്ന സുറിയാനി കൃതി (3–ാം നൂറ്റാണ്ട്). നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സുറിയാനി സഭാപിതാവും കവിയുമായ അഫ്രേം തന്റെ നിസിബിയൻ ഗീതങ്ങളിലും, മദറോശൊകളിലും, മാർത്തൊമ്മാ ശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ച്, രക്തസാക്ഷിയായി തിരുശേഷിപ്പ് എഡേസായിലേക്ക് കൊണ്ടുപോകപ്പെട്ട കാര്യം പരാമർശിച്ച് ദീർഘമായി, കാവ്യാത്മകമായി, പ്രതിപാദിച്ചിട്ടുണ്ട്. മൂന്നാം നൂറ്റാണ്ടിൽ തന്നെ എഴുതപ്പെട്ട, അപ്പോസ്തോലന്മാരുടെ ഉപദേശം (Doctrine of the Apostles) എന്നകൃതിയിൽ ഇപ്രകാരം ഒരു പരാമർശം ഉള്ളതായി ഡോ. വി. സി. ശമുവേൽ എഴുതിയിട്ടുണ്ട്: "ഇന്ത്യയും അതിലുൾപ്പെട്ടതും അതിനുചുറ്റിലും കിടക്കുന്നതുമായ രാജ്യങ്ങളും പൗരോഹിത്യപരമായ അപ്പൊസ്തോലിക കൈവയ്പ് യൂദാസ് തോമാസിൽ നിന്നും പ്രാപിച്ചു. അവിടെ അദ്ദേഹം സ്ഥാപിച്ച സഭയെ സ്വയം നയിക്കുകയും ചെയ്തു"(6). കപ്പദോക്യൻ പിതാവായ നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് (നാലാം നൂറ്റാണ്ട്) അറിയൂസുകാർക്കെതിരെ എഴുതിയ പ്രബന്ധത്തിൽ മാർതോമാശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിക്കുവാൻ അയക്കപ്പെട്ടുവെന്നുപറയുന്നു. പാശ്ചാത്യ സഭയുടെ പിതാവായ അംബ്രോസ് (നാലാം നൂറ്റാണ്ട്) "ബ്രാഹ്മണർ" വസിക്കുന്ന ഇന്ത്യെയെക്കുറിച്ചും, ഇന്ത്യയിൽ പോയ തോമാശ്ലീഹായെക്കുറിച്ചും, ഇന്ത്യയിലെ തുറമുഖപട്ടമായ മുസിറിസിനെക്കുറിച്ചും വിവിധ പരാമർശങ്ങൾ നടത്തിയിട്ടുണ്ട്(7). പാശ്ചാത്യ സഭയുടെ തന്നെ പിതാവായ ജെറോം, അദ്ദേഹത്തിന്റെ ഒരു കത്തിൽ (Epistola ad Marcellam), യേശുക്രിസ്തു ആത്മാവിൽ ഓരോ അപ്പോസ്തോലന്മാരോടൊപ്പം ഓരോസ്ഥലത്ത് സന്നിഹിതനായിരുന്നു എന്നുപറയുന്ന കൂട്ടത്തിൽ, മാർത്തോമ്മാ ശ്ലീഹായോടൊപ്പം ഇന്ത്യയിലും ആയിരുന്നു എന്നുപറഞ്ഞിരിക്കുന്നു. ജെറോമിന്റെ തന്നെ "വിശുദ്ധന്മാരുടെ ജീവിതകഥ"കളിൽ, മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ച്, ഇന്ത്യയിലെ **കലാമിന**യിൽ മരിച്ചുവെന്നും രേഖപ്പെടുത്തിയിട്ടുണ്ട്(8). "കലാമിന" പണ്ടത്തെ "ചോളമണ്ണ്" അഥവാ അതിലെ "ചിന്നമല" ആണെന്നും പിൽക്കാലത്ത് മൈലാപ്പൂരും ആയി അറിയപ്പെട്ടുവെന്നും പറയപ്പെടുന്നു. അഞ്ചാം നൂറ്റാണ്ടിൽ പാശ്ചാത്യസഭയിലെ ബിഷപ്പായിരുന്ന നോലായിലെ പോളീനസ്, അപ്പോസ്തോലന്മാരുടെ പലരുടെയും സുവിശേഷവയലുകൾ പരാമർശിച്ച കൂട്ടത്തിൽ ഇന്ത്യയിൽ തോമാശ്ലീഹാ സുവിശേഷം അറിയിച്ചു എന്ന് എഴുതി(9). ആറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന റ്റൂർസിലെ വി. ഗ്രിഗറി, ഇന്ത്യയിലെ മാർത്തോമ്മായുടെ കബറിങ്കലെ അത്ഭുതങ്ങളെക്കുറിച്ച് പറഞ്ഞിരിക്കുന്നു(10). കൂടാതെ ലത്തീൻ ഭാഷയിൽ പുരാതനകാലത്ത് എഴുതപ്പെട്ട മാർത്തോമ്മായുടെ രക്തസാക്ഷിത്വ വർണ്ണനയിലും മാർത്തോമ്മാ ഇന്ത്യയിൽ സുവിശേഷം അറിയിച്ചിട്ട് അവിടെ കൊല്ലപ്പെട്ടതായി പറയുന്നുന്നു(11). പാശ്ചാത്യ സഭയുടെ പിതാവായ ഇസിദോറിന്റെ ഇന്ത്യയെക്കുറിച്ചുള്ള വർണ്ണനയിലും മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ച്, ഇന്ത്യയിൽ വച്ച് കുന്തം ഏറ്റുമരിച്ച്, കലാമിനയിൽ അടക്കപ്പെട്ടുവെന്നു പറയുന്നു. ഈ പാശ്ചാത്യ സഭയുടെ പോപ്പായിരുന്ന ഗ്രിഗറിയും (590–604) വിശുദ്ധനായ ബീഡും (613–735), ബൊസ്രായിലെ ശലോമോന്റെ "തേനീച്ചയുടെ പുസ്തക"വും, തോമാശ്ലീഹായെ ഇന്ത്യയുമായി ബന്ധിക്കുകയും, ഇന്ത്യയിലെ മൈലാപ്പൂരിൽ കബറടക്കപ്പെട്ട മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് ഹബ്ബാൻ എന്ന കച്ചവടക്കാരൻ എഡേസായിൽ കൊണ്ടുപോയിയെന്നും പറയുന്നു(12). സുറിയാനി പിതാക്കന്മാരായ മീഖായേൽ റാബോയും, ബാർ എബ്രായും, മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ച്, ഇന്ത്യയിലെ കലാമിനയിൽ രക്തസാക്ഷിത്വം വരിച്ചുവെന്ന് എഴുതിയിട്ടുണ്ട്(13).

### 6. മാർത്തോമ്മായും, ദക്ഷിണേന്ത്യൻ സുവിശേഷീകരണവും

ഇൻഡോ-പാർത്തിയൻ സാമ്രാജ്യത്തിന്റെ ഭാഗമായ ഇന്ത്യയുടെ ഭാഗത്ത് മാർത്തോമ്മാശ്ലീഹാ ചെന്ന് സുവിശേഷം അറിയിച്ചകാര്യമാണ് തോമ്മായുടെ പ്രവർത്തികളിലും, മുകളിൽ പരാമർശിച്ച പല എഴുത്തുകളിലും പ്രധാനമായും സൂചിപ്പിച്ചിരിക്കുന്നത്. എന്നാൽ മാർത്തോമ്മാ ശ്ലീഹാ ദക്ഷിണഭാഗത്തെ ഇന്ത്യയിൽ സുവിശേഷം അറിയിച്ചുവെന്നും, പള്ളികൾ സ്ഥാപിച്ചുവെന്നും, പട്ടക്കാരെ ചുമതലപ്പെടുത്തിയെന്നും ഉള്ളത് സത്യമാണ്. ദക്ഷിണഭാരത്തിലെ തീരപ്രദേശങ്ങൾ യഹൂദകുടിയേറ്റം ഉണ്ടായിരുന്നവയാണ്. ഈ തീരങ്ങളിൽ, മലബാർ, കൊങ്കൺ, ചോളമണ്ഡല തീരം (കൊറോമാണ്ടൽ) എന്നിവയിൽ മാർത്തോമ്മായുടെ സാന്നിദ്ധ്യം ഉണ്ടാവുകയും അവിടെയെല്ലാം ക്രിസ്തീയ സമൂഹങ്ങൾ രൂപപ്പെടുകയും ചെയ്തു. ഇവയിൽ ഏറ്റവും പ്രധാനം മലബാർ തീരമായിരുന്നു. മലബാർ തീരത്തെ മുസിറീസ് പുരാതനകാലത്തെ പ്രസിദ്ധമായ വാണിജ്യ തുറമുഖമായിരുന്നു. പക്ഷെ, ഒന്നാം നൂറ്റാണ്ടു മുതലുള്ള ഒരു മാർത്തൊമ്മൻ പൈതൃകം തലമുറ തലമുറ കൈമാറി ഇന്നും സജീവമായി നിലകൊള്ളുന്ന ഒരു ക്രൈസ്തവ സമൂഹം ഉണ്ടായിരുന്നുവെന്ന് രേഖകളെക്കാൾ ഉച്ചത്തിൽ സംസാരിക്കുന്ന സാക്ഷ്യമാണ്. ലോകത്തിൽ മറ്റൊരിടത്തും, മാർത്തോമ്മാ ശ്ലീഹായിലേക്ക് തങ്ങളുടെ സുവിശേശ പൗരോഹിത്യ ശ്രോതസ്സ് ചൂണ്ടിക്കാണിച്ച് മാർത്തോമ്മാ ശ്ലീഹായാണ് തങ്ങളെ ക്രിസ്തുവിൽ ജനിപ്പിച്ചതെന്നവകാശപ്പെടുന്ന മലങ്കരയിലേതുപോലെ വേറൊരു സമൂഹം ഇല്ല എന്നതും ഒരു സത്യമാണ്. ഈ സമൂഹത്തിലുൾപ്പെട്ട സഭാവിഭാഗങ്ങളാണ്, മലങ്കര ഓർത്തഡോക്സ് (യാക്കോബായ) സുറിയാനിസഭ, സീറോ മലബാർ കത്തോലിക്കാ സഭ, സീറോ മലങ്കര കത്തോലിക്കാസഭ, മാർത്തോമ്മാ സുറിയാനിസഭ, സി.എസ്.ഐ. യിലും മറ്റ് നവീകരണ സഭകളിലുമുള്ള നല്ലൊരു പങ്ക് മലയാള ക്രൈസ്തവർ, കൽദായ സഭ, തൊഴിയൂർ സഭ മുതലായവ. ഇവർ ആരാധന നടത്തുന്ന ചില പുരാതന പള്ളികൾ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതെന്ന് വിശ്വസിക്കപ്പെടുന്നു (ഉദാഹരണത്തിന് മലങ്കര ഓർത്തഡോക്സ് സഭയുടെ, നിരണം ദേവാലയവും, തിരുവിതാംകോട് ദേവാലയവും). മാർതോമ്മാ ശ്ലീഹായുടെ പൗരോഹിത്യ കൈവയ്പ് തലമുറകളായി പരിപാലിച്ചുകൊണ്ടിരുന്ന പകലോമറ്റം കുടുംബം ഇന്നും ഉണ്ട്. മാർത്തൊമ്മൻ പൈതൃകത്തിൽ നൂറ്റാണ്ടുകളായി ആചരിക്കപ്പെടുന്ന ആചരണങ്ങൾ, കലാരൂപങ്ങൾ, പള്ളി ഭരണരീതികൾ മുതലായവ പ്രസിദ്ധമാണ്. മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ഭരണാധികാരികൾ അനുവദിച്ച അവകാശങ്ങളും അധികാരങ്ങളും സാക്ഷിക്കുന്ന പുരാതന ചെപ്പേടു ശാസനകൾ ഇന്നും കാത്തുസൂക്ഷിക്കപ്പെടുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികൾ "നസ്രാണികൾ" എന്നും വിളിക്കപ്പെട്ടിരുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




അവരുടെ ചരിത്രം, വിശ്വാസം, ആചാരങ്ങൾ മുതലായവ പാട്ടുകളായി പാടി (വീരടിയാൻ പാട്ട്) ഉപജീവനം കഴിച്ചിരുന്ന "പാണർ" മുതലായവരെപ്പറ്റി കേരളചരിത്ര രേഖകളിൽ പറയുന്നുണ്ട്. നസ്രാണികളുടെ മാർത്തൊാമ്മൻ പൈതൃകത്തെപ്പറ്റി പ്രതിപാദിക്കുന്ന 'റമ്പാൻ പാട്ട്' (തോമ്മാർവ്വം) 'മാർഗ്ഗംകളിപ്പാട്ട്', അതതുപള്ളികളുടെ 'പള്ളിപ്പാട്ട്' മുതലായവ ഇന്നും പ്രചാരത്തിലുണ്ട്.

മലബാർ തീരത്തെ പുരാതന തുറമുഖമായിരുന്നു "മുസിറീസ്" അഥവാ കൊടുങ്ങല്ലൂർ. ഇതിനടുത്ത് പാലയൂർ, കുന്നംകുളം പ്രദേശങ്ങൾ പുരാതന യഹൂദ കോളണിയായിരുന്നതിനും, അവിടെയൊക്കെ നസ്രാണികൾ തലമുറകളായി വസിക്കുന്നുവെന്നതിനും, ഈ നസ്രാണികൾക്ക് മാർത്തോമ്മാ ശ്ലീഹായുമായി ബന്ധപ്പെട്ട ധാരാളം ഐതിഹ്യങ്ങൾ ഉണ്ടെന്നതിനും തെളിവുകൾക്ക് ഒരു പഞ്ഞവുമില്ല.

മലബാർ പ്രദേശത്ത് അഥവാ "മലങ്കര"യിൽ മാർത്തോമ്മാ സ്ഥാപിച്ചതെന്ന് വിശ്വസിക്കപ്പെടുന്ന ഏഴു പള്ളികളും ഒരു "അര"പ്പള്ളിയും ചരിത്രപ്രസിദ്ധങ്ങളാണ്. അവയിൽ മിക്കതിന്റെയും സ്ഥാനത്തോ സമീപത്തോ ഇന്നും തുടർപള്ളികൾ ഉണ്ട്. അവ താഴെപ്പറയുന്നവയാണ്: 1. മാലിയങ്കര (കൊടുങ്ങല്ലൂർ)[14]. പാലൂർ (ചാവക്കാട്, പാലയൂർ)[15], പറവൂർ (ആലുവ വടക്കൻ പറവൂർ, കോട്ടക്കാവ്)[16], കോക്കമംഗലവം (ചേർത്തല പള്ളിപ്പുറം ആലപ്പുഴ)[17], കൊല്ലം[18], നിരണം[19], ചായൽ (നിലയ്ക്കൽ)[20]. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച തിരുവിതാംകോട് പള്ളി (കന്യാകുമാരി) പൗരാണികത്വമുള്ള "അരപ്പള്ളി" (അരചപ്പള്ളി?) യായി അറിയപ്പെടുന്നു. മലങ്കരയിൽ മാർത്തോമ്മാ ശ്ലീഹാ നാലു തദ്ദേശീയ കുടുംബങ്ങളിൽ നിന്ന് പുരോഹിതസ്ഥാനികളെ നിയമിച്ചു. ഈ കുടുംബങ്ങൾ, പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നിവയായിരുന്നു. ഈ കുടുംബങ്ങളുടെ പിൻതലമുറക്കാർ ഇന്നും വിവിധ സ്ഥലങ്ങളിൽ അതേ പേരുകളിൽ വസിച്ചു വരുന്നു.

### 7. മാർത്തോമ്മാ ശ്ലീഹ: പേർഷ്യൻ സഭയ്ക്കും ഇന്ത്യൻ സഭയ്ക്കും സ്വന്തം

പേർഷ്യൻ രാജാവായിരുന്ന അബ്ഗാറിന്റെ ചരിത്രവും, വി. യോഹന്നാന്റെ സുവിശേഷം പരാമർശിക്കുന്ന യവനന്മാരുടെ യേശുവിന്റെ അടുത്തേയ്ക്കുള്ള സന്ദർശനവും (12:20-36) തമ്മിൽ ബന്ധമുണ്ടെന്ന് സൂചിപ്പിക്കുന്ന ചില രേഖകളുണ്ട്. പേർഷ്യയിലെ എഡേസ (ഉറഹ)യുടെ രാജാവായിരുന്ന അബ്ഗാർ തന്റെ രോഗം സൗഖ്യമാക്കുവാനും യേശുവിന് സുരക്ഷവാഗ്ദാനം ചെയ്യുവാനും ദൂതന്മാരെ എഴുത്തുകൊടുത്തുവിട്ട് ക്ഷണിച്ചതാണ് മേൽപരാമർശിച്ച സന്ദർശനം. പ്രസ്തുത കത്തിന് യേശു ഒരു മറുപടി കത്തുനൽകിയെന്നും, അതിൽ തന്റെ ഒരു ശിഷ്യൻ, അബ്ഗാറിനെ സന്ദർശിച്ചുകൊള്ളുമെന്നും എഴുതിയെന്നുമാണ് ചില രേഖകൾ സാക്ഷിക്കുന്നത് [21]. അതനുസരിച്ച് തോമാശ്ലീഹായും തദ്ദായിശ്ലിഹായും ആ നിയോഗം ഏറ്റെടുത്ത് തദ്ദായി എത്തി അബ്ഗാറിനെ സൗഖ്യമാക്കി അവന്റെ രാജ്യം മുഴുവനെയും ക്രിസ്തുശിഷ്യത്വത്തിലേക്ക് കൊണ്ടുവന്നു. അങ്ങനെയാണ് പേർഷ്യൻ സഭയുടെ ആരംഭം. അതുകൊണ്ട് പേർഷ്യൻ സഭ പുരാതനകാലം മുതൽ മാർതോമാശ്ലീഹായേയും തദ്ദായിശ്ലീഹായേയും സഭാപൈതൃകത്തിന്റെ ചരിത്ര സ്രോതസ്സായി കാണുന്നു. പേർഷ്യയിലെ സഭയുമായി ദക്ഷിണേന്ത്യൻ തീരങ്ങളിൽ രൂപപ്പെട്ട സഭാ സമൂഹങ്ങൾക്ക് ബന്ധമുണ്ടായി. കടൽമാർഗ്ഗമുള്ള യാത്രാസൗകര്യങ്ങളും, വാണിജ്യബന്ധങ്ങളും ഇതിന് അനുകൂല ഘടകങ്ങളായിരുന്നു. ദക്ഷിണേന്ത്യൻ തീരങ്ങളിലെ, പ്രത്യേകിച്ച മലബാർ തീരത്തെ, സഭാസമൂഹങ്ങൾക്ക് പല ആത്മീയ സേവനങ്ങളും പേർഷ്യൻ സഭയിൽ നിന്നുണ്ടായി. പൊതുവായ "മാർത്തൊാമ്മൻ" പൈതൃകം അവരെ അടുപ്പിച്ചുനിർത്തിക്കൊണ്ടിരുന്നു. തൽഫലമായി പേർഷ്യയിൽ നിന്ന് ചില പ്രത്യേക ചരിത്രസാഹചര്യങ്ങളിൽ കുടിയേറ്റങ്ങൾ തന്നെ മലങ്കരയിലേക്കുണ്ടായി. പേർഷ്യയിൽ ഉണ്ടായിരുന്ന സ്വതന്ത്രസഭാ സംവിധാനത്തിന്റെ പ്രതീകമായി രൂപപ്പെട്ട "കാതോലിക്കാ" സ്ഥാപനവും ഈ മലങ്കര-പേർഷ്യൻ ബന്ധത്തിന്റെ ആഴവും പരപ്പും വർദ്ധിപ്പിച്ചു. പേർഷ്യയിലും ഇന്ത്യയിലും പൊതുവായ സുറിയാനി ആരാധനാ പാരമ്പര്യവും, സമാനമായ "അർക്കദയാക്കോൻ" ഭരണരീതിയും ഉണ്ടായതോടെ, പേർഷ്യയിലെയും ഇന്ത്യയിലെയും സഭകൾ "പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭാ" പൈതൃകത്തിന്റെ ഭാഗങ്ങളായിത്തീർന്നുവെന്നും, പൗര്സത്യ ഓർത്തഡോക്സ് സുറിയാനി സഭയ്ക്കാകമാനം മാർത്തോമ്മായുടെ ശ്ലൈഹിക-പൗരോഹിത്യ പിന്തുടർച്ചായായിരുന്നുവെന്നും മനസ്സിലാക്കാം.

### 8. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വം




''തോമ്മായുടെ പ്രവൃത്തികൾ'' എന്ന കൃതിയനുസരിച്ചും, മറ്റനേകം രേഖകൾ പ്രകാരവും, മലങ്കരയിലെ പ്രബലമായ ഐതിഹ്യപ്രകാരവും, മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ രക്തസാക്ഷിമരണം പ്രാപിച്ചുവെന്നത് സത്യമാണ്. എന്നാൽ വിശദാംശങ്ങളിലേക്ക് കടക്കുമ്പോൾ വ്യത്യാസങ്ങളുണ്ട്. തോമ്മായുടെ പ്രവൃത്തികൾ പറയുന്നത് മസ്ദായി രാജാവ് മാർത്തോമ്മായെ കുന്തം കൊണ്ട് കൊല്ലിച്ചുവെന്നാണ്. ഈ മസ്ദായിയുടെ നാട് ഏതെന്ന് വ്യക്തമല്ല. മറ്റു രേഖകളിൽ ഭൂരിപക്ഷവും ഏകാഭിപ്രായമുള്ളവയാണ്. അവയനുസരിച്ച് മാർത്തോമ്മാ ശ്ലീഹാ ചോളമണ്ഡലത്തിൽ അഥവാ ചോളമണ്ണിൽ (കലാമിന) മതഭ്രാന്തന്മാരാൽ കുന്തം കൊണ്ട് കുത്തേറ്റുമരിക്കുകയാണുണ്ടായത്. ഈ ചോളമണ്ണ് ഇന്നത്തെ തമിഴ്നാടിന്റെ തലസ്ഥാനമായ ചെന്നൈ (മദ്രാസ്) യിലെ മൈലാപ്പൂർ ചിന്നമലയാണെന്നും, മാർത്തോമ്മായെ മൈലാപ്പൂരിൽ തന്നെ കബറടക്കിയെന്നും വിശ്വസിക്കപ്പെടുന്നു. ഈ രണ്ടു സ്ഥലങ്ങളിലും പണ്ട് പള്ളികൾ ഉണ്ടായിരുന്നുവയെ പോർത്തുഗീസുകാർ കൈവശപ്പെടുത്തി പരിഷ്ക്കരിക്കയും പുതുക്കിപ്പണിയുകയും ചെയ്തു. മൈലാപ്പൂരിലെ കബറിൽ നിന്നും ഏ.ഡി. 394ൽ മാർത്തോമ്മായുടെ തിരുശേഷിപ്പ് എഡേസായിലേക്ക് മാറ്റുകയും അവിടെ മാർത്തോമായുടെ നാമത്തിൽ പള്ളി സ്ഥാപിച്ച് അതിൽ സൂക്ഷിക്കുകയും ചെയ്തു. പ്രസ്തുത പള്ളിയുടെ കൂദാശ ജൂലൈ 3 ന് നടന്നതിനാൽ ആണ്, മാർത്തോമ്മാ ശ്ലീഹായുടെ പ്രധാന പെരുന്നാൾ പിന്നീട് ലോകമാസകലം തന്നെ ജൂലൈ മൂന്നിന് ആചരിക്കപ്പെടുന്നത്. എന്നാൽ ജൂലൈ മൂന്നിന്റെ ദുഖ്റോനോ (ദോറാനാ) പ്രാബല്യത്തിൽ വരുന്നതിനും മുമ്പ് ഡിസംബർ 18 മുതൽ 21 വരെയുള്ള തീയതികൾ യഥാക്രമം കുന്തമേറ്റതിന്റെയും രക്തസാക്ഷിമരണത്തിന്റെയും അനുസ്മരണയായി മലങ്കരയിൽ നിലനിന്നിരുന്നുവെന്നും അഭിപ്രായപ്പെടുന്നവരും ഉണ്ട്. ചില പുരാതന ആംഗ്ലിക്കൻ സഭാ ദേവാലയങ്ങളിലും, മലങ്കരയിലും ഡിസംബറിലെ മാർത്തോമ്മാ അനുസ്മരണയ്ക്ക് പ്രത്യേക പ്രാധാന്യം ഉണ്ടെന്നുള്ളത് ഒരു വസ്തുതയാണ്. കിഴക്കൻ ഓർത്തഡോക്സ് സഭകളിൽ ചിലയിടത്ത് ഒക്ടോബർ 6, മാർത്തോമ്മായുടെ പെരുന്നാളായി ആചരിക്കുന്നുണ്ട് എങ്കിലും, ആകമാന ക്രൈസ്തവലോകത്തിലെ ഭൂരിപക്ഷം സഭകളും ജൂലൈ മൂന്ന് മാർത്തോമ്മായുടെ ഓർമ്മയായി ആചരിക്കുന്നു. ഇതുകൂടാതെ ഈസ്റ്ററിനു ശേഷം ആദ്യം വരുന്ന ഞായറാഴ്ചയും മാർത്തോമ്മാ ശ്ലീഹായുടെ അനുസ്മരണയായി മിക്ക സഭകളിലും ആചരിക്കുന്നു. മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് എഡേസായിൽ നിന്നും ഭാഗികമായിട്ടെങ്കിലും മാറ്റപ്പെടുന്ന യുദ്ധസാഹചര്യങ്ങൾ പിന്നീട് ഉണ്ടായി. അങ്ങനെ, തിരുശേഷിപ്പിന്റെ ഒരു ഭാഗം റോമിൽ ഒർത്തോണാ സെന്റ് തോമസ് ബസിലിക്കയിലും, ഒരുഭാഗം പത്മോസ് ദ്വീപിലെ വി. യോഹന്നാന്റെ ദയറായിലും, ഒരുഭാഗം മൈലാപ്പൂരിലും, ഒരുഭാഗം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ഉൾപ്പെടെ സുറിയാനി സഭയുടെ വിവിധ കേന്ദ്രങ്ങളിലും സൂക്ഷിക്കപ്പെടുന്നു.

1. ക്രൈസ്തവ ബിഷപ്പന്മാരുടെ സമ്മേളനത്തിൽ, 1955 ഡിസംബർ 19ന്, നടത്തിയ് പ്രസംഗം
2. An Autobiography, p. 273, OUP Ind, 1980.
3. Eastern Religions and Western Thought, p. 345, OUP, 1940

4. Old Seminary Stamp release speech, 2015, April 21
5. Ecclesiastical History III, 1
6. സഭ വളരുന്നു, p17
7. PL 14, 1143, PL 17, 1168, 69)
8. De Viris Illustribus, PL 23.721
9. PL 61, 514.
10. Liber 1, 32, PL 71, 733.
11. Passio Beati Thomae
12. E. A. Wallis Budge, tr. & ed. Book of Bee (Oxford p.105) cit. by James Paliurumpil in St. Thomas in India, Patristic Evidences, 2012, p.311
13. Chronique de Michael le Syrien Vol. 1, p. 148 (1899) Gregori Barhebraei Chronicon Ecclesistcum Vol, 1, p.33-34 (1877) Cit. by James Pulirumpil, as above p. 313, 314.
14. മഹാദേവപട്ടണം, മുസിറീസ്, ക്രാങ്കന്നൂർ മുതലായ പേരുകളിലും കൂടി അറിയപ്പെടുന്ന ഇവിടത്തെ പള്ളിയുടെ (അഴീക്കോട് വില്ലേജ്) ഇന്നത്തെ സൂക്ഷിപ്പ് സീറോ മലബാർ കത്തോലിക്കാ സഭയുടെ ചുമതലയിലാണ്. യഥാർത്ഥത്തിൽ മാർത്തോമ്മായുടെയും, മാർ കുറിയാക്കോസിന്റെയും, വി. മറിയാമിന്റെയും നാമത്തിൽ മൂന്നുപള്ളികൾ ഉണ്ടെങ്കിലും, മറിയാമിന്റെ നാമത്തിലുള്ള പള്ളിയാണ് ഏറ്റവും പുരാതനം എന്നുകരുതപ്പെടുന്നു.
15. തൃശൂർ ജില്ലയിലെ പാലൂർ പള്ളിയുടെ പിന്തുടർച്ച സീറോ മലബാർ കത്തോലിക്കാ സഭയും, മലങ്കര ഓർത്തഡോക്സ് സഭയും അവകാശപ്പെടുന്നു. സീറോമലബാർ സഭ, പഴയ പള്ളിയുടെ സ്ഥാനമെന്ന് വിശ്വസിക്കുന്നിടത്ത് മാർത്തോമ്മൻ പൈതൃക പ്രദർശനവും, മാർ കുറിയാക്കോസിന്റെ നാമത്തിലുള്ള പള്ളിലും പരിപാലിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ കുന്നംകുളം ആർത്താറ്റുപള്ളി (വി. മറിയാമിന്റെ നാമത്തിൽ) തോമാശ്ലീഹാ സ്ഥാപിച്ച പാലയൂർ ചാട്ടുകുളങ്ങര പള്ളിയുടെ തുടർച്ചയായി വിശ്വസിക്കുന്നു.
16. എറണാകുളം ജില്ലയിൽ ആലുവ വടക്കൻപറവൂർ പ്രദേശത്തുള്ള സീറോ മലബാർ കത്തോലിക്കാ സഭയുടെ സൂക്ഷിപ്പിലുള്ള പള്ളി കുറേക്കാലം പേർഷ്യൻ സഭാപിതാക്കളായ ഫ്രോദിന്റെയും അഫ്രോദിന്റെയും നാമത്തിലായിരുന്നു. ഉദയംപേരൂർ സുന്നഹദോസിനുശേഷം ഈ പേരുകൾ നീക്കി വെറെ പേരുകൊടുത്തതായി കാണുന്നു.
17. ആലപ്പുഴ ജില്ലയിൽ ചേർത്തലയടുത്ത് കോക്കമംഗലത്ത് ഇന്ന് മാർതോമാശ്ലീഹായുടെ നാമത്തിലുള്ള പള്ളി സീറോ മലബാർ കത്തോലിക്കാ സഭയുടെ സൂക്ഷിപ്പിലാണ്.
18. കൊല്ലത്ത് മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പള്ളി കടലെടുത്തുപോയിയെങ്കിലും ആ പള്ളിയുടെ കുരിശുവന്ന് കരയിലടുത്ത സ്ഥലത്താണ് പിന്നീട് കൊല്ലം കാദീശാപള്ളി പണിതതെന്നും ഒരു ഐതിഹ്യം ഉണ്ട്. പേർഷ്യൻ വിശുദ്ധന്മാരായ ഫ്രോദും അഫ്രോദും ആണ് ഈ പള്ളിയുടെ മധ്യസ്ഥ വിശുദ്ധർ
19. നിരണം വലിയപള്ളി എന്നറിയപ്പെടുന്ന നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പള്ളിയുടെ തുടർച്ചയാണ്.
20. റാന്നി, നിലയ്ക്കൽ, ശബരിമലയ്ക്കടുത്താണ്. തോമാശ്ലീഹാ സ്ഥാപിച്ച പള്ളി പ്രതികൂല കാലാവസ്ഥയിലോ, അക്രമികളാരോ തകർക്കപ്പെട്ടുപോയി. അതിന്റെ അവശിഷ്ടങ്ങൾ കണ്ടെടുത്ത സ്ഥലത്തിനടുത്ത് പിന്നീട് ഒരു എക്യുമെനിക്കൽ ദേവാലയം ഉണ്ടാവുകയും അവിടെ മാർത്താമ പൈതൃകത്തിലുള്ള സഭകളുടെ ആരാധന തവണ ക്രമത്തിൽ നടക്കുകയും ചെയ്യുന്നു.
21. Canons of the Primitive Church, trans. by G.B. Howard, James Parker & Co. cit by C.V. Cheriyan, A history of the Malankara Orthodox Church AD 52- 2002, p. 54, 55.





**യൂ.കെ.-യൂറോപ്പ്-ആഫ്രിക്ക ഭദ്രാസനത്തിലെ വോക്കിങ് സെൻറ് സ്റ്റീഫൻസ് ഇടവകയുടെ വി. സ്തെഫനോസ് സഹദായുടെ ഓർമ്മപ്പെരുന്നാളും പൊതുസമ്മേളനവും സൺഡേസ്കൂൾ ക്ളാസ്സുകളിൽ ഉന്നതവിജയം നേടിയ ഇടവകയിലെ കുഞ്ഞുങ്ങളെ അനുമോദിക്കുകയും ചെയ്തു. വി. കുർബാനയ്ക്കു എബ്രഹാം മാർ സ്തെഫാനോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു. ഇടവക വികാരി ഫാ. ടോം ജേക്കബ്, ഫാ. എബ്രഹാം കെ. ജോൺ എന്നിവർ സന്നിഹിതരായിരുന്നു.**



**41-ാമത് മലയാളി മാസ്റ്റേഴ്സ് സംസ്ഥാന അത്‌ലറ്റിക്സ് ചാമ്പ്യൻഷിപ്പിൽ വിജയിയായ കരുവാറ്റ നോർത്ത് പള്ളി വികാരി ഫാ. ജോബി കെ ജോൺ.**

## പരുമല ആശുപത്രി മാനേജിംഗ് കമ്മിറ്റി

തിരുവല്ല: പരുമല ആശുപത്രിയുടെ പുതുതായി ചാർജെടുത്ത മാനേജിംഗ് കമ്മിറ്റിയുടെ ആദ്യ യോഗവും ആശുപത്രിയുടെ 2023-24 സാമ്പത്തിക വർഷത്തിലെ ബഡ്ജറ്റ് അവതരണവും ജനുവരി 21 ശനിയാഴ്ച പരുമല സെമിനാരിയിൽ വച്ച് നടന്നു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ ബാവായുടെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ, പരുമല ആശുപത്രി കഴിഞ്ഞ കാലയളവിൽ കൈവരിച്ച മികച്ച നേട്ടങ്ങളെ അഭിനന്ദിക്കുകയും 2023-24 സാമ്പത്തിക വർഷത്തെ ബജറ്റിന് അംഗീകാരം നൽകുകയും ചെയ്തു.

ആശുപത്രിയുടെ കൂടെ നിന്ന് കഴിഞ്ഞകാലത്തെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ മുൻകാല മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്ക് നന്ദി അറിയിക്കുകയും പുതിയ മാനേജിങ് കമ്മിറ്റി അംഗങ്ങളെ സ്വാഗതം ചെയ്യുകയും ചെയ്തു.

**2022-27 കാലയളവിലേക്കുള്ള പരുമല ആശുപത്രിയുടെ മാനേജിംഗ് കമ്മിറ്റി**

പരിശുദ്ധ ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ ബാവാ തിരുമേനി (പ്രസിഡൻറ്), ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസ് (വൈസ് പ്രസിഡൻറ്), ഫാ. ഡോ. തോമസ് വർഗീസ് അമയിൽ (വൈദിക ട്രസ്റ്റി), റോണി വർഗീസ് എബ്രഹാം (അൽമായ ട്രസ്റ്റി), അഡ്വ. ബിജു ഉമ്മൻ (അസോസിയേഷൻ സെക്രട്ടറി), ഫാ. കെ വി പോൾ റമ്പാൻ (മാനേജർ പരുമല സെമിനാരി), ഫാ. ഡോ റെജി മാത്യു (നോമിനേറ്റഡ് മെമ്പർ), ഫാ. എം. സി. പൗലോസ് (ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ),

ഫാ. റോയി പി. തോമസ് (നോമിനേറ്റഡ് മെമ്പർ), വർക്കി ജോൺ (സെക്രട്ടറി), ഡോ. ടിജു (നോമിനേറ്റഡ് മെമ്പർ), അഡ്വ. സൈമൺ എബ്രഹാം (നോമിനേറ്റഡ് മെമ്പർ), തങ്കച്ചൻ കൊല്ലമല (നോമിനേറ്റഡ് മെമ്പർ), റോയി മുത്തൂറ്റ് (നോമിനേറ്റഡ് മെമ്പർ), ഷാജി എബ്രഹാം (നോമിനേറ്റഡ് മെമ്പർ), അഡ്വ. പ്രദീപ് മാമൻ (നോമിനേറ്റഡ് മെമ്പർ), ലെനി മാത്യു - ചാർട്ടേഡ് അക്കൗണ്ടൻറ് (നോമിനേറ്റഡ് മെമ്പർ), ജിബിൻ ജേക്കബ് (നോമിനേറ്റഡ് മെമ്പർ), തോമസ് ജോൺ (നോമിനേറ്റഡ് മെമ്പർ), അലക്സ് തോമസ് (നോമിനേറ്റഡ് മെമ്പർ).

# The Final Moments of HH Baselios Marthoma Mathews II

On the day of his departure, since morning, the holy father was more cheerful and enthusiastic than usual. He participated in the canonical prayers(night) while lying on the bed. Even though his voice was feeble, he said 'Shubaho..' (where required).

When we (the author and his companions- Shaji, Joshi and driver Rajan) bathed him in the morning, he happily obliged without any objection. He was joyous on hearing that Holy Qurbana was celebrated in Aluva Thrikunnathu Seminary. He always had a fervent desire to declare Athanasius Thirumeni of Aluva, His Holiness Baselios Geevarghese II Bava Thirumeni and Pampady Thirumeni as saints.

On that day, in a feeble tone, he prayed repeatedly (much more than what he would do on other days)- "O God, O God, bless me who has served in your Holy Altar".

With arms by his side and palms facing upwards, Thirumeni's face had a reddish glow since morning. By 3 in the afternoon, when his health deteriorated, I asked- "What happened, Thirumeni?" To my inquiry, he glared at me with eyes wide open. Thereafter he likewise looked at all the priests standing nearby.

Sensing that Thirumeni's health was fading further, I promptly called up His Holiness Didymos Bava Thirumeni, who came at around 4:30 PM. Didymos Bava Thirumeni placed his hands on His Holiness Mathews II Bava Thirumeni's head and prayed for a remarkably long time. After Bava Thirumeni finished the prayers, he instructed me to ensure that the Holy Qurbana from Parumala was arranged. Accordingly, Rambachan departed from Parumala with the Holy Qurbana.

The seminary students (Shiju and Thomas) who were standing nearby started reciting the favourite verses of His Holiness Mathews II Bava Thirumeni from the Holy Bible.

Bava Thirumeni was praying silently with eyes wide open and lips moving partly. When his ailment peaked, I gave a spoonful of water and kissed his forehead.

The priests standing around (Bava Thirumeni) were reciting the Nicene Creed with tears in their eyes. After the Nicene Creed, when the prayer "O merciful God, the voice of our prayer knocks at Thy door.." (Karunayulla daivame..) started, the holy father surrendered his soul to God (and departed to heavenly abode). The time was about 5:15

**- Dn. Siby**

(English translation of the article titled 'Parishudha Bavayude anthya nimishangal' (the final moments of the holy father) featured in the Malankara Sabha magazine, Feb 2006.)

* * * * * * * *

By the prayers of our holy father among the saints- HH Mathews II Bava Thirumeni, may the Lord have mercy upon us and help us.

In Christ,

**Rincy**









# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# "പ്രതികരണങ്ങൾ: തളർച്ചയ്ക്കോ, വളർച്ചയ്ക്കോ?"

## ദനഹായുടെ ശേഷം നാലാം ഞായറാഴ്ച

## (വി. മർക്കോസ് 6:1-6)

ഫിലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

"കുറഞ്ഞ തീ എത്ര വലിയ കാടുകത്തിക്കുന്നു. നാവും ഒരു തീ തന്നെ (വി. യാക്കോബ് 3:5). നമ്മുടെ ജീവിതത്തിൽ നാം ഓരോ കാര്യങ്ങളെ വിലയിരുത്തുമ്പോൾ അതുമൂലം മറ്റുള്ളവർക്ക് ദോഷമുണ്ടാകുന്നുണ്ടോ എന്ന് ചിന്തിക്കേണ്ടത് ഏറ്റവും അത്യാവശ്യമായ കാര്യം ആണ്. നമ്മുടെ പൊതുവായുള്ള പ്രതികരണം എപ്രകാരമാണ്. നമ്മുടെ സംസാരം മുഖാന്തിരം സമൂഹത്തിൽ സമാധാനമാണോ അസമാധാനമാണോ ഉണ്ടാകുന്നത്. കുറഞ്ഞ തീ ഒരു വലിയ കാടിനെ മുഴുവൻ നശിപ്പിക്കുവാൻ കാരണമാകുന്നതുപോലെ നമ്മുടെ ഒരു സംസാരം മൂലം പ്രശ്നങ്ങൾ രൂക്ഷമാവുകയാണോ അതോ പരിഹരിക്കപ്പെടുകയാണോ ചെയ്യാറുള്ളത്. ഓരോ കാര്യങ്ങളെയും പക്വതയോടെ കാണുവാനും പ്രതികരിക്കാനും നമുക്ക് സാധിക്കണം.

ഈ ആഴ്ചയിലെ വേദഭാഗം വി. മർക്കോസ് 6-ാം അദ്ധ്യായം 1 മുതൽ 6 വരെയുള്ള വാക്യങ്ങൾ യേശുതമ്പുരാൻ തന്റെ പരസ്യശുശ്രൂഷ വേളയിൽ താൻ വളർന്ന നസ്രേത്ത് പട്ടണത്തിലേക്ക് വരുമ്പോൾ അവിടെയുള്ളവരുടെ പ്രതികരണം ആണ് നമുക്ക് ഈ ഭാഗത്ത് കാണുവാൻ സാധിക്കുന്നത്. യേശുതമ്പുരാനും തന്റെ ശിഷ്യന്മാരുമായി തന്റെ പിതൃനഗരത്തിൽ എത്തുന്നു. ശാബത് ദിവസം ദേവാലയത്തിലേക്ക് (സിനഗോഗ്) പോയി അവിടെ ഉപദേശിക്കുന്നു. യേശുതമ്പുരാന്റെ പ്രസംഗം കേട്ട് അവിടെ ഉള്ളവർ വിസ്മയിക്കുന്നു. ഇവനു ഈ ജ്ഞാനം ഒക്കെ എവിടെ നിന്നു കിട്ടി. ഈ വീര്യപ്രവൃത്തികൾ ഒക്കെ ഇവൻ എങ്ങനെ ചെയ്യുന്നു. ഇവൻ മറിയയുടെ മകനും, യാക്കോബ്, യൂദാ, യോസെ, ശിമയോൻ എന്നിവരുടെ സഹോദരനുമായ തച്ചനല്ലയോ? എന്ന് തമ്മിൽ പറഞ്ഞ് എല്ലാവരും ഇടറിപ്പോകുന്നു. അവരുടെ അവിശ്വാസത്തിൽ യേശുതമ്പുരാൻ ആശ്ചര്യപ്പെട്ടു അവിടെ യേശുതമ്പുരാന് വീര്യപ്രവൃത്തി ഒന്നും ചെയ്യുവാൻ സാധിച്ചില്ല. ഈ വേദഭാഗത്ത് ദേവാലയത്തിൽ കൂടിയ ജനസമൂഹത്തിന്റെ പലതരത്തിലുള്ള പ്രതികരണവും ആ പ്രതികരണം മൂലമുണ്ടായ കാര്യങ്ങളെക്കുറിച്ച് വിവരിക്കുന്നു.

**ക്രിയാത്മകവും ഉത്സാഹഭരിതവുമായ പ്രതികരണം**

ആദ്യത്തെ പ്രതികരണം ക്രിയാത്മകവും ഉത്സാഹഭരിതവുമായിരുന്നു. ഈ സംഭവം നമുക്ക് വി. മത്തായി ശ്ലീഹായുടെ സുവിശേഷം 13-ാം അദ്ധ്യായം 53 മുതൽ 58 വരെയുള്ള വാക്യങ്ങളിലും നമുക്ക് വായിക്കുവാൻ സാധിക്കും. യേശുതമ്പുരാന്റെ സ്വന്ത പട്ടണത്തിലേക്കുള്ള രണ്ടാമത്തെ യാത്രയാണിത്. ഒന്നാമത്തെ യാത്ര വി. ലൂക്കോസ് എഴുതിയ സുവിശേഷം 4-ാം അദ്ധ്യായം 16 മുതൽ ഉള്ള വാക്യങ്ങളിൽ നമുക്ക് വായിക്കുവാൻ സാധിക്കും. ഇതും വി. മത്തായിയും, വി. മർക്കോസും വിവരിക്കുന്ന സംഭവങ്ങളും ഒന്നുതന്നെയോ എന്ന് സംശയം ഉണ്ട്. മിക്കവാറും ഇവിടെ വിവരിക്കുന്നത് ഏറ്റവും ആദ്യത്തെ സംഭവവും മറ്റു സുവിശേഷകർ വിവരിക്കുന്നത് പിന്നീട് ഒരു അവസരത്തിൽ നടന്നതും ആകാനാണ് കൂടുതൽ സാദ്ധ്യത. പതിവായി സംഘാലയങ്ങളിൽ പോയി ആരാധനയിൽ പങ്കെടുക്കുന്ന രീതി യേശുതമ്പുരാനുണ്ടായിരുന്നു. സാധാരണ രീതിയിൽ വായിക്കുവാനായി എഴുന്നേറ്റു നിന്നപ്പോൾ എല്ലാവരുടെയും ശ്രദ്ധ യേശുവിൽ ആയി സാധാരണയായി ദീർഘദർശന ഗ്രന്ഥങ്ങളിൽ നിന്ന് ഏതെങ്കിലും ഒരു ഭാഗം എടുത്തു വായിച്ചു കഴിഞ്ഞാൽ തുടർന്ന് അതേക്കുറിച്ച് വ്യാഖ്യാനങ്ങളും പറയുക പതിവായിരുന്നു. യേശുവിനെക്കുറിച്ച് പലവിധ കേൾവികളും കേട്ട് അവിടുന്ന് അസാധാരണ കഴിവുകളുള്ള ഒരു മനുഷ്യനാണെന്ന് പലരും ധരിച്ചിരുന്നതിനാൽ അവിടുന്നു നൽകുന്ന വ്യാഖ്യാനങ്ങൾ കേൾക്കുവാൻ അവർ കൂടുതൽ താല്പര്യം പ്രദർശിപ്പിച്ചിരിക്കണം. ഈ പ്രവചനങ്ങൾ ഒക്കെ വളരെ വ്യക്തമായും വിശദമായും വ്യാഖ്യാനിച്ചു കേട്ടപ്പോൾ അവർക്ക് എല്ലാവർക്കും വളരെ താല്പര്യം തോന്നി. വളരെ പ്രോത്സാഹനപരമായ രീതിയിലുള്ള പ്രതികരണം ആണ് അവരിൽനിന്ന് ആദ്യമേ ഉണ്ടായത്. അവർ എല്ലാവരും യേശുവിന്റെ ഉപദേശം കേട്ട് വിസ്മയിക്കുന്നു. ഇവന് ഈ അറിവൊക്കെ എവിടെ നിന്നു ലഭിച്ചു. അവിടെ യേശുതമ്പുരാൻ വായിച്ച വേദഭാഗം യെശയ്യാവ് 61-ാം അദ്ധ്യായം 1 മുതൽ 3 വരെയുള്ള വേദഭാഗം ആണ്. "ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കയാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ബദ്ധന്മാർക്ക് വിടുതലും, കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദ വർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു. ഇന്നു നിങ്ങൾ എന്റെ വചനം കേൾക്കയിൽ ഈ തിരുവെഴുത്തു നിവൃത്തിയായി. എല്ലാവരും അവനെ പുകഴ്ത്തി. അവന്റെ വായിൽ നിന്നു വന്ന വാക്കുകൾ കേട്ട അവർ എല്ലാം ആശ്ചര്യപ്പെട്ടു.

എപ്പോഴും നാം സമൂഹത്തിൽ ജീവിക്കുമ്പോൾ നമ്മുടെ വാക്കുകൾ മറ്റുള്ളവർക്ക് ഉത്സാഹം പകർന്നു കൊടുക്കുന്നതായിരിക്കണം. ഒരിക്കൽപോലും നമ്മുടെ വാക്കുകൾ മറ്റുള്ളവരെ നിരുത്സാഹപ്പെടുത്തുന്നവയായിരിക്കരുത്. നമ്മുടെ വാക്കുകൾ ആത്മാർത്ഥത നിറഞ്ഞവയായിരിക്കണം. അല്ലാതെ ആരെയെങ്കിലും പ്രീതിപ്പെടുത്തുവാനോ മുഖസ്തുതിയോടുകൂടിയവയും ആയിരിക്കരുത്. "അവരുടെ വായ് വമ്പു പറയുന്നു. കാര്യസാധ്യത്തിനായി അവർ മുഖസ്തുതി പ്രയോഗിക്കുന്നു." (യൂദാ 16) നമ്മുടെ വാക്കുകൾ വെറും മുഖസ്തുതി മാത്രം ആയിപ്പോകാതെ മറ്റുള്ളവർക്ക് പ്രോത്സാഹനങ്ങളായി മാറുവാൻ ഇടയാകണം. പ. പൗലോസ് ശ്ലീഹാ കൊലോസ്യർക്ക് എഴുതിയ ലേഖനം 4-ാം അദ്ധ്യായം 6-ാം വാക്യത്തിൽ ഇപ്രകാരം വായിക്കുന്നു. "നിങ്ങളുടെ വാക്കു എപ്പോഴും കൃപയോടു കൂടിയതും ഉപ്പിനാൽ രുചിവരുത്തിയതും ആയിരിക്കട്ടെ." അതിനാൽ നമ്മളിൽ നിന്നും എപ്പോഴും ഉണ്ടാകേണ്ട ഒരി പ്രതികരണം എന്നു പറയുന്നത് ക്രിയാത്മകവും ഉത്സാഹഭരിതവുമായിരിക്കണം.

**നിഷേധാത്മകമായ പ്രതികരണം**

ആദരവിന്റെയും പ്രശംസയുടെയും ഉത്സാഹഭരിതവുമായ അന്തരീക്ഷം പെട്ടെന്ന് ശത്രുതയുടെയും വിദ്വേഷത്തിന്റേതുമായി മാറി. യേശുതമ്പുരാൻ അവിടെ വായിച്ച ദീർഘദർശനം മ്ശിഹായക്കുറിച്ചുള്ളതാണെന്ന് യഹൂദന്മാർ ധരിച്ചിരുന്നില്ല. അവിടുന്ന് മ്ശിഹാ ആണെന്നും അവർക്ക് അറിഞ്ഞുകൂടായിരുന്നു. എന്നാൽ ഇത് തന്നെപ്പറ്റിയാണെന്നും തന്റെ ജനനത്തോടുകൂടി അത് നിവർത്തിയായിരിക്കുന്നു എന്നും യേശുതമ്പുരാൻ വ്യക്തമാക്കിയപ്പോൾ അവർക്ക് അത് ഉൾക്കൊള്ളുവാനോ മനസ്സിലാക്കുവാനോ സാധിക്കാതെ അവർ കോപാകുലരായി യേശുവിനെ പിടിച്ച് പട്ടണത്തിന്റെ അതിർത്തിയിൽ കൊണ്ടുപോയി മലമുകളിൽ നിന്ന് താഴേക്ക് തള്ളിയിടുവാൻ ശ്രമിക്കുമ്പോൾ അവൻ അവരുടെ നടുവിൽ നിന്നും രക്ഷപെട്ടുപോകുന്നു. ഇങ്ങനെയുള്ള അനുഭവസ്ഥനാണ് വീണ്ടും ദേവാലയത്തിലേക്ക് വന്നത്. അപ്പോൾ അവർ അവനെ സ്വീകരിക്കുന്നില്ല. അവർ ചോദിക്കുന്നത് ഇവൻ മറിയയുടെ മകനായ തച്ചനല്ലയോ എന്ന്. ഇത് അവർ യേശുതമ്പുരാനെ കളിയാക്കുവാൻ ശ്രമിക്കുകയായിരുന്നു. മാത്രമല്ല കേവലം ഒരു സാധാരണക്കാരനായി തങ്ങളുടെ ഇടയിൽ ജീവിച്ചിരുന്ന ഒരാളിന് ഇതുപോലെ ഉന്നതമായ ഒരു നിലയെ പ്രാപിക്കാം എന്ന് അവർ വിചാരിച്ചില്ല. അഥവാ അവർ ഇതിൽ അഭിമാനം കൊള്ളുന്നതിനു പകരം അവർ അസൂയപ്പെടുകയാണ് ചെയ്തത്. തങ്ങൾ വലിയ ഭക്തി, ബഹുമാനങ്ങളോടുകൂടി ആദരിച്ചിരുന്ന മോശ, ദാവീദ് മുതലായവർ ഇതുപോലെ താണ നിലയിലുള്ളവരായിരുന്നു എന്ന് അവർക്ക് സ്മരിക്കാമായിരുന്നു. ഇതിനു പകരം

യേശുവിനെ അവർക്ക് ബഹുമാനിക്കാൻ സാദ്ധ്യമല്ലാത്തവണ്ണം അവിടുത്തെ പൂർവ്വചരിത്രങ്ങൾ, ആരുടെ മകനെന്നും ജോലി എന്തെന്നും എല്ലാ കാര്യങ്ങളും തങ്ങൾക്ക് നല്ലതുപോലെ അറിയാം എന്നു ഭാവിക്കുകയാണ് ചെയ്തത്.

അങ്ങനെ അവർ നിഷേധാത്മകമായ രീതിയിലാണ് പ്രതികരിച്ചത്. അവർക്ക് യേശു ചെയ്യുന്ന നന്മകളെ കണ്ട് അംഗീകരിക്കുവാനോ യേശുവിനെ അഭിനന്ദിക്കുവാനോ സാധിക്കാതെ തമ്മിൽ തമ്മിൽ ഇടറിപ്പോകുന്നു. അത് അവരുടെ അല്പത്തരം മൂലം ആണ്. തങ്ങളുടെ ഇടയിൽ ഉള്ള ഒരു വ്യക്തിയെ അംഗീകരിക്കാൻ സാധിക്കാതെ ആ വ്യക്തിയുടെ കുറവുകളെ പർവ്വതീകരിച്ചു കാണുവാൻ ശ്രമിക്കുന്നു. തന്മൂലം അവിടെ യേശുതമ്പുരാന് കൂടുതൽ വീര്യപ്രവൃത്തി ഒന്നും ചെയ്യുവാൻ സാധിച്ചില്ല. അതിന്റെ പ്രധാന കാരണം അവരുടെ അവിശ്വാസമായിരുന്നു. അവിശ്വാസം ദൈവിക അനുഗ്രഹങ്ങൾ പ്രാപിക്കുന്നതിന് എത്ര വലിയ തടസ്സമാണെന്നുള്ളത് ഇവിടെ ശ്രദ്ധേയമാണ്. മറ്റൊരു ശക്തിയും അവിടെ പ്രവർത്തിപ്പാൻ അദ്ദേഹത്തിനു സാധിച്ചില്ല എന്ന് മർക്കോസ് പറയുന്നതും ഇവിടെ സ്മരണീയമാണ്.

ഇതുപോലെ ഉള്ള നിഷേധാത്മകമായ പ്രതികരണങ്ങൾ മൂലം ഒരാളെ തളർത്തുക മാത്രമേ ചെയ്യുകയുള്ളു. യഥാർത്ഥത്തിൽ അവർ അവരുടെ നാട്ടുകാരനായ യേശുവിനെക്കുറിച്ചും യേശുവിൽകൂടി നടക്കുന്ന അത്ഭുത പ്രവർത്തനങ്ങളിലൂടെ സന്തോഷിക്കുകയായിരുന്നു വേണ്ടത്. പക്ഷേ അവർക്ക് ആ നന്മ കാണുവാൻ സാധിച്ചില്ല. യെശയ്യാ പ്രവാചകൻ ഇപ്രകാരം പ്രവചിച്ചിരിക്കുന്നു. "നിങ്ങൾ ചെവിയാൽ കേൾക്കും ഗ്രഹിക്കയില്ലതാനും, കണ്ണാൽ കാണും ദർശിക്കയില്ലതാനും. ഈ ജനത്തിന്റെ ഹൃദയം തടിച്ചിരിക്കുന്നു. അവർ ചെവികൊണ്ടു മന്ദമായി കേൾക്കുന്നു. കണ്ണ് അടച്ചിരിക്കുന്നു. അവൻ കണ്ണുകൊണ്ടു കാണാതെയും ചെവികൊണ്ട് കേൾക്കാതെയും ഹൃദയംകൊണ്ട് ഗ്രഹിക്കാതെയും തിരിഞ്ഞുകൊള്ളാതെയും ഞാൻ അവരെ സൗഖ്യമാക്കാതെയും ഇരിക്കേണ്ടതിനു തന്നേ." ആയതിനാൽ നമുക്ക് മറ്റുള്ളവരിലെ നന്മകളെ കാണുവാൻ ശ്രമിക്കാം. നമുക്ക് നമ്മുടെ സമൂഹത്തിൽ നന്മകളെ കാണുവാനും ആ നന്മകളെ മറ്റുള്ളവരിലേക്ക് എത്തിക്കാനും ഇടയാകട്ടെ. നമ്മുടെ സാന്നിദ്ധ്യം നമ്മുടെ ഇടപെടിൽ മറ്റുള്ളവർ പ്രോത്സാഹനമായി മാറട്ടെ. നമ്മുടെ പ്രതികരണങ്ങൾ ഒരിക്കലും മറ്റുള്ളവരുടെ തളർച്ചയ്ക്ക് ആയിത്തീരാതെ മറ്റുള്ളവരുടെ വളർച്ചക്കും ഉയർച്ചക്കും ഉതകുമാറാകട്ടെ.

ഈ ആഴ്ചയിൽ പ്രത്യേകമായി നിനവാ-നോമ്പിന്റെ കാലഘട്ടം കൂടിയാണല്ലോ. ഈ നോമ്പിന്റെ അനുഭവത്തിലൂടെ യഥാർത്ഥ പശ്ചാത്താപത്തിലേക്ക് കടന്നുവരുവാൻ നമുക്ക് ഇടയാകട്ടെ. തന്റെ ഉത്തരവാദിത്വത്തിൽ നിന്ന് വ്യതിചലിച്ച് യാത്ര ചെയ്തതുമൂലം മത്സ്യത്തിന്റെ ഉള്ളിൽ മൂന്നു ദിവസം കിടക്കേണ്ടിവന്ന യോനായുടെ അനുതാപവും പശ്ചാത്താപവും നമുക്ക് മാതൃകയാക്കാം. പ്രഭാതപ്രാർത്ഥനയിൽ നാം പ്രാർത്ഥിക്കുന്നു, "നിനവാക്കാരുടെ അനുതാപം ലോകത്തിനു മാതൃകയായിത്തീരുകയും അതിനാൽ ദൈവം അവരോടു നിരപ്പാവുകയും ചെയ്തതുപോലെ കർത്താവെ ശിക്ഷാവിധിയിൽ നിന്ന് ഞങ്ങളെ രക്ഷിക്കുകയും വീണുപോകാതെ കരുണയോടെ ഞങ്ങളെ താങ്ങുകയും ചെയ്യണമെ." ഈ നോമ്പ് അനുഷ്ടാനത്തിലൂടെ ലോകത്തിൽ നിന്നും എല്ലാ പകർച്ച വ്യാധിയും മാറാരോഗങ്ങളും എല്ലാം മാറിപ്പോകട്ടെ. "നിനുവാ പട്ടണം മുഴുവനും ഏകശബ്ദത്തിൽ നിന്റെ മുമ്പാകെ കണ്ണുനീരുകളെ ഒഴുക്കി നിലവിളിച്ചപ്പോൾ അവരുടെ നിലവിളിയും ഉപവാസവും കൈക്കൊണ്ട് ക്രോധത്തിന്റെ ശിക്ഷാവിധിയെ അവരിൽ നിന്ന് നീക്കിക്കളഞ്ഞതുപോലെ നിന്റെ മുമ്പാകെ നിലവിളിക്കുന്ന ഞങ്ങളുടെ ഉപവാസവും പ്രാർത്ഥനയും കണ്ണുനീരും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമെ. ആകയാൽ ഈ നിനവെ നോമ്പിൽ സത്യ അനുതാപത്തോടെയും യഥാർത്ഥമായ പശ്ചാത്താപത്തോടെയും ഈ നോമ്പ് അനുഷ്ഠിച്ച് കൃപകളെ പ്രാപിക്കുവാൻ നമുക്ക് സംഗതിയാകട്ടെ.





വാഴത്തോപ്പ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ സപ്തതി സമാപന സമ്മേളനം പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉത്ഘാടനം ചെയ്യുന്നു. ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, കൊടിക്കുന്നിൽ സുരേഷ് എം.പി., കെ. ബി. ഗണേഷ്കുമാർ എം.എൽ.എ., അൽമായ ട്രസ്റ്റി റോണി വർഗീസ് തുടങ്ങിയവർ സമീപം.




**Martha Mariam Vanitha Samajam Chennai Region cultural programme held on 20th January 2023 at St Peter's & St Paul's Orthodox Church, Koyambedu, Chennai under the auspices of Geevarghese Mar Philoxenos Metropolitan.**



**മലബാർ ഭദ്രാസന സൺഡേസ്കൂൾ വിദ്യാർത്ഥികളുടെ റാലി.**

## ജിപ്സൺ വി. പോളിനെ പി.എസ്.സി അംഗമായി സർക്കാർ ശുപാർശ ചെയ്തു



തിരുവനന്തപുരം: പബ്ലിക് സർവീസ് കമ്മീഷന്റെ അംഗങ്ങളിൽ നിലവിലുള്ള ഒഴിവിൽ ഡോ. ജിപ്സൺ വി. പോളിനെ നിയമിക്കുന്നതിന് ഗവർണ്ണറോട് ശുപാർശ ചെയ്യാൻ മന്ത്രിസഭായോഗം തീരുമാനിച്ചു. മലങ്കരസഭയുടെ മാമലശ്ശേരി മാർ മിഖായേൽ ഓർത്തഡോക്സ് ഇടവകാംഗവും സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളജിലെ പൊളിറ്റിക്കൽ സയൻസ് വിഭാഗം തലവനുമാണ്. സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗീവർഗീസ് മാർ ബർണ്ണബാസ് ഡോ. ജിപ്സണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആശംസകൾ നേർന്നു.

# "Misted Faith, Condensed Vision and Droughty Land"



## (Fourth Sunday after the Epiphany)
## Mark 6:1-6

**Fr. Geevarghese Thomas**

Jesus returns to his hometown Nazareth and by this time a lot of people came to know about His mighty works and the Divine powers and authority He possessed in ameliorating the despairing conditions of people. His greatness, wisdom and Divine authority did reflect in His teachings as well. Teaching was an important ministry in Jesus' life. He even taught at synagogues, where Jews assembled for the worship: by reading from the Scriptures, interpreting, and preaching etc. One such account of Jesus' teaching happens in a synagogue where He was offended by His own natives. Jesus was surprised at the lack of faith the people had in accepting the works of God, out of their judgmental behavior and hard heartedness.



**Reflections**

**1. Being judgmental mists our faith to become distrustful antagonist towards awe-inspiring perceptions.**

As Jesus began to teach in the synagogue, the people were astounded. They said, "Where did this man get all this? What is this wisdom that has been given to him? What deeds of power are being done by his hands!" (Mark 6:2). Till this moment or with these statements, their conscious is stricken with the active perception of God's awe-inspiring teachings. This was the moment which they could have transformed their inner hearts into a fertile land to grow deeper the Word of God in it. But sooner, their hard heartedness shifts the conscious of active perception to a judgmental behavior. And with this mindset they bring forth some disdained views about Jesus' identity.

If we give a serious thought, their idea of Jesus' identity (Carpenter, Son of Mary etc.) could have been a triggering revelatory promise to accept Christ in their hearts. When they recall Jesus' identity, being His natives they could have chosen "the good portion" or the reason of their astonishment. But, they misuse this opportunity to scorn or belittle Jesus' by intending to say, we are well acquainted of his strata and family background, thereby losing the chance of linking active perception to self transformation. This judgmental behavior misted their active perception. Yet, being of same town and have had earlier associations, and the privilege of knowing Jesus etc. all these were actually condensed vision for them. Implies, they had a better state (or opportunity) to know Jesus' persona (after all the mighty and miraculous works performed) using their past knowledge of Jesus' identity.

Today, no doubt, the reason for quite many reforms ground on skeptical approach of the advancing generations. But these reforms or skeptical nature misting our faith, is the catalyst which snatches the opportunities of active perception of "the good portions" from our lives (the awe-inspiring moments in God's Self-revelation). Being judgmental is one of its kind of being skeptical. Be it in our Church life, or communal space, the judgmental tendency infiltrates our privileged "condensed vision" and obstructs us from linking "active perception" to "self transformation."

**2. The misting faith leads to a droughty Land.**

"And he could do no deed of power there, except that he laid his hands on a few sick people and cured them. And he was amazed at their unbelief" (Mark 6:5,6). As the Word of God flourishes in the hearts which are ploughed with humility and perseverance, likewise the works of God get embodied in absence of disbelief. As apostle says- "And without faith it is impossible to please him, for whoever would approach God must believe that he exists and that he rewards those who seek him" (Hebrews 11:6). God always wills for a constructive energy. This constructive energy from the object's end requires faith even "as small as a mustard seed" to become the beneficiaries of ocean of God's treasuries.

Many a times, our faith become misted by misleading drives and pursuits. In every difficult situation, we should have a "condensed vision" (a clearer perspective of what we were and what we are; God's unique way of guidance in the past turmoils etc. Our conscience and memory must become a condensed vision, a more clearer visio to choose and accept the best things in our life. If not, then the misting faith dominates our human faculties to be deteriorated, unproductive and turn into a droughty life! Then, the fountain of Grace through active perceptions of God's revelations will suside in our life and it will terribly become a droughty land with no sign of life and it's fruition.

**Conclusion**

As the Holy Trinity is mutually participative in the functioning of Godhead, likewise the Messianic works of Christ through His Incarnation calls all of us to be participative in the salvation economy. The prerequisite for God's intervention in our life is unparalleled faith. We need to realise the mists (ungodly inspirations and desires) which affect our Apostolic Faith. Further, whenever we are challenged by the mists of this sinful world, we need to be reminded of the "condensed vision". This vision is our conscience, to identify the goodness in our memory - with all Godly interventions. This vision should help us pass the mists to experience the transformation of our hearts, from a droughty condition into a fertile land where the Word and Works of God will bear fruits in multiples. May God bless us.





**കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിലെ പെരുനാളിനോടനുബന്ധിച്ചു വിവിധ ദേവാലയങ്ങളിൽ നിന്നും എത്തിച്ചേർന്ന തീർത്ഥാടന സംഗമം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.**



## ഫാ. വിജു ഏലിയാസ് ചുമതലയേറ്റു

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര ജനറൽ സെക്രട്ടറിയായി ഫാ. വിജു ഏലിയാസ് ചുമതലയേറ്റു. കോട്ടയത്തുള്ള കേന്ദ്ര ഓഫീസിൽ എത്തി പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് ഗീവർഗീസ് മാർ യുലിയോസിന്റെ സാന്നിധ്യത്തിലാണ് ചുമതലയേറ്റത്. മുൻ ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ് സ്ഥാനമൊഴിയുന്ന അവസരത്തിലാണ് പരിശുദ്ധ ബാവ തിരുമേനിയുടെ കല്പനപ്രകാരം ഫാ. വിജു ഏലിയാസ് ചുമതല ഏൽക്കുന്നത്. കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ ഞാറക്കാട് സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി വികാരിയാണ് അദ്ദേഹം.

കക്ഷിവഴക്ക് മൂലം കഷ്ടത അനുഭവിച്ച തന്റെ ഭദ്രാസനത്തിലെ യുവതലമുറകൾക്ക് എക്കാലവും ആവേശവും കരുതലും ആയിരുന്ന അച്ചൻ ഇനി മലങ്കര യുവതയെ നയിക്കുന്നു എന്നത് അങ്ങേയറ്റം കരുത്താകും എന്ന് പ്രസിഡന്റ് ഗീവർഗീസ് മാർ യൂലിയോസ് ആശംസിച്ചു.




**പുതുശ്ശേരി എം. ജി.ഡി. ഹൈസ്കൂൾ വാർഷിക സമ്മേളനം കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉദ്ഘാടനം ചെയ്തു.**



**മാത്യു ജോർജ് കോശിയും ഭാര്യ ജീന മാത്യുവും ചേർന്ന് പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം ഓർത്തഡോക്സ് സെമിനാരിയിൽ 10,00,000 രൂപയുടെ പ്രത്യേക എൻഡോവ്മെന്റ് ഫണ്ട് ഏർപ്പെടുത്തി. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഫണ്ട് ഉദ്ഘാടനം ചെയ്തു.**



**മീനടം വലിയപള്ളി സൺഡേസ്കൂളിന്റെ നവതി ആഘോഷങ്ങളുടെ ഉദ്ഘാടനം ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് നിർവഹിച്ചു.**

## പുളിന്താനം പള്ളിക്കേസ്:
## വിഘടിത വിഭാഗം ഹർജി ഹൈക്കോടതി തള്ളി

കൊച്ചി: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അങ്കമാലി ഭദ്രാസനത്തിൽ പെട്ട പുളിന്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിക്ക് എതിരെ യാക്കോബായ വിഭാഗം നൽകിയ ഹർജി കേരളാ ഹൈക്കോടതി ഡിവിഷൻ ബഞ്ച് തള്ളി.

ഈ പള്ളിയുടെ ഒറിജിനൽ സൂട്ട് മൂവാറ്റുപുഴ സബ് കോടതി ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധിച്ചിരുന്നു. അതിന് എതിരെയാണ് യാക്കോബായ വിഭാഗം ഹൈക്കോടതി ഡിവിഷൻ ബഞ്ചിനെ സമീപിച്ചത്.

മൂവാറ്റുപുഴ സബ് കോടതി ഉത്തരവ് ശരിവച്ച ഹൈക്കോടതി യാക്കോബായ വിഭാഗം ഉന്നയിച്ച എല്ലാ തർക്കങ്ങളും തള്ളിയിട്ടുണ്ട്. പള്ളിയുടെ കേസ് നിലവിലിരിക്കെ പള്ളിവസ്തു മറ്റൊരു ട്രസ്റ്റിലേക്ക് കൈമാറ്റം ചെയ്തത് സബ് കോടതി റദ്ദാക്കിയിരുന്നു. ആ ഉത്തരവ് ഹൈക്കോടതി ഡിവിഷൻ ബഞ്ച് ശരിവച്ചു.

സുപ്രീംകോടതി വിധി നിലനിൽക്കെ ഓരോ പള്ളികളും പ്രത്യേകം കേസുകൾ നൽകുന്നത് ശരിയല്ലാത്തതിനാൽ ഈ കേസ് തള്ളണമെന്ന യാക്കോബായ വിഭാഗത്തിന്റെ വാദവും തള്ളി.

പ്രാതിനിത്യ സ്വഭാവമുള്ള (Section 92) കേസുകൾ ജില്ലാ കോടതിക്ക് മാത്രമാണ് അനുവാദം നൽകാൻ കഴിയൂ എന്നും ഈ കേസിൽ Section 92 അനുവദിച്ചത് മൂവാറ്റുപുഴ സബ് കോടതിയായതിനാൽ കേസ് തള്ളണമെന്ന വാദവും കോടതി അംഗീകരിച്ചില്ല.

ഓർത്തഡോക്സ് വികാരിമാരെ തടയില്ല എന്ന് ഈ കേസിൽ യാക്കോബായ വിഭാഗം കോടതിയിൽ ഉറപ്പ് നൽകിയെങ്കിലും വൈദികർ എത്തിയപ്പോൾ തടയുന്ന കാഴ്ചയാണ് പിന്നീട് ഉണ്ടായത്.

ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി സീനിയർ അഭിഭാഷകൻ എസ്. ശ്രീകുമാർ, റോഷൻ ഡി. അലക്സാണ്ടർ എന്നിവർ ഹാജരായി.



വാകത്താനം ജറുസലേം മൗണ്ട് ഹയർസെക്കൻഡറി സ്കൂളിന്റെ 74–ാം വാർഷിക ദിനാഘോഷവും, യാത്രയയപ്പ് സമ്മേളനവും പ്രതിഭകൾക്ക് അനുമോദനവും, കിച്ചൻ കം ഡൈനിങ് ഹാൾ കൂദാശയും എം.ഡി. സ്കൂൾ കോർപ്പറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ അധ്യക്ഷതയിൽ നടന്നു.



തിരുവല്ല എം.ജി.എം. സ്കൂളിന്റെ 120–ാം വാർഷികവും, യാത്രയയപ്പ് സമ്മേളനവും എം.ഡി. സ്കൂൾ കോർപ്പറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ അദ്ധ്യക്ഷതയിൽ നടന്നു.



അഴിക്കോട് ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ കണ്ണൂരിൽ നടന്ന ഡോ. സുകുമാർ അഴിക്കോട് അനുസ്മരണ സമ്മേളനത്തിൽ ഫാ. ഡോ. കെ. എം. ജോർജ് സ്മാരക പ്രഭാഷണം നടത്തുന്നു.

## കുന്നംകുളം ഓർത്തഡോക്സ് കൺവെൻഷൻ 2023 ജനുവരി 27, 28, 29 തീയതികളിൽ

കുന്നംകുളം: മലങ്കര ഓർത്തഡോക്സ് കൺവെൻഷൻ 2023 ജനുവരി 27, 28, 29 തീയതികളിൽ ബഥനി സെന്റ് ജോൺസ് സ്കൂൾ ഓഡിറ്റോറിയത്തിൽ വെച്ച് നടക്കും. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം നിർവഹിക്കും. ഫാ. മോഹൻ ജോസഫ് , മെർലിൻ ടി മാത്യു, ഫാ.റോബിൻ ഫിലിപ്പ് എന്നിവർ പ്രസംഗിക്കും. സാംസ്കാരിക സമ്മേളനം, ഭദ്രാസന സണ്ടേ സ്കൂൾ സംഗമം, മർത്തമറിയം വനിതാ സമാജം വാർഷികം എന്നിവ ഉണ്ടായിരിക്കുമെന്ന് ഭാരവാഹികൾ പത്രസമ്മേളനത്തിൽ അറിയിച്ചു.



കോട്ടയം ഓർത്തഡോക്സ് വൈദീക സെമിനാരിയിലെ ശെമ്മാശന്മാർ, വടവാതൂർ സെന്റ് തോമസ് അപ്പോസ്തോലിക് കത്തോലിക്കാ സെമിനാരിയിൽ എക്യുമെനിക്കൽ സന്ദർശനത്തിന്റെ ഭാഗമായി കടന്നുചെല്ലുകയും പ്രാർത്ഥനയിൽ പങ്കെടുക്കുകയും സ്നേഹ സംഭാഷണങ്ങൾ നടത്തുകയും, ഉപഹാരം സമർപ്പിക്കുകയും ചെയ്തു.



വടവാതൂർ സെന്റ് തോമസ് അപ്പോസ്തോലിക് കത്തോലിക്കാ സെമിനാരിയിലെ ശെമ്മാശന്മാർ എക്യുമെനിക്കൽ സന്ദർശനത്തിന്റെ ഭാഗമായി കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ കടന്നുവരുകയും പ്രാർത്ഥനയിൽ പങ്കെടുക്കുകയും സ്നേഹ സംഭാഷണങ്ങൾ നടത്തുകയും, ഉപഹാരം സമർപ്പിക്കുകയും ചെയ്തു.



തിരുവല്ല എക്യുമിക്കൽ ക്ലേർജി ഫെലോഷിപ്പിന്റെ മുൻ സെക്രട്ടറിയും സുൽത്താൻബത്തേരി ഭദ്രാസന മെത്രാപ്പോലീത്തായുമായ ഡോ. ഗീവർഗീസ് മാർ ബർണ്ണബാസിനെ സെന്റ് ആന്റണീസ് ദൈവാലയത്തിൽ നടന്ന ക്ലേർജി ഫെലോഷിപ്പ് മീറ്റിംഗിൽ ആദരിച്ചു. സഭാ ഐക്യവാര പ്രാർത്ഥന ശുശ്രൂഷയിൽ മെത്രാപ്പോലീത്താ വചന ശുശ്രൂഷ നിർവഹിച്ചു.



**എം.ജി. യൂണിവേഴ്സിറ്റിയിൽ എം.എസ്.സി. ഫിസിക്സിൽ റിന്റ പ്രകാശ് മൂന്നാം റാങ്ക് കരസ്ഥമാക്കി. കരികുളം സെന്റ് മേരീസ് ഓർത്തഡോക്സ്ഇടവകാംഗമാണ്.**



മലങ്കര ഓർത്തഡോക്സ് സഭയുടെ ഡോ. സഖറിയാസ് മാർ അപ്രേമിനെ അടുത്തു പരിചയപ്പെട്ടത് 2015-ൽ അടൂർ ബൈപ്പാസ് ശുചികരണ വേളയിലായിരുന്നു. എയറോബിക് ബിന്നിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഞാൻ വിശദീകരിച്ചപ്പോൾ അതു കാണുന്നതിനുവേണ്ടി ഏതാണ്ട് ഒരു കിലോമീറ്റർ എന്നോടൊപ്പം നടന്നു. അന്നത്തെ സംഭാഷണം Ecological Theology യെ കുറിച്ചായിരുന്നു. ഉൽപ്പത്തി പുസ്തകത്തിൽ ഭൂമി ആദമിനെ ഏൽപ്പിച്ചത് വേല ചെയ്യാൻ വേണ്ടി മാത്രമല്ല കാത്തുസൂക്ഷിക്കാൻ കൂടി വേണ്ടിയാണ്. ഇവിടെ നിന്ന് തുടങ്ങുന്നു പോലും ecology യുടെ ദൈവശാസ്ത്രം. 'കേരളത്തിലെ ഏറ്റവും വലിയ പാരിസ്ഥിതിക പ്രശ്നങ്ങളിൽ ഒന്ന് പരിസര മലിനീകരണം ആണ്. ഇതിനെതിരെ ആര് മുൻകൈ എടുത്താലും അവരോടൊപ്പം ഞാനുണ്ടാകും' എന്നാണ് ബിഷപ്പ് പറഞ്ഞത്.

വീട്ടിൽ ചെന്നു പിന്നീടു കാണാമെന്നു പറഞ്ഞാണ് പിരിഞ്ഞതെങ്കിലും പോകാൻ കഴിഞ്ഞത് കഴിഞ്ഞ ദിവസമാണ്. അതും രാത്രി 8.30 മണി കഴിഞ്ഞ്. അവിടെ ചെന്നപ്പോഴാണ് വൈകിയതിൽ മനസ്താപം ഉണ്ടായത്. സവിശേഷമായൊരു തപോവനമാണ് ബിഷപ്പിന്റെ താമസസ്ഥലം. പത്തോളം ഏക്കറിൽ നിറച്ചും ഫലവൃക്ഷങ്ങളും ചെടികളും. അവയ്ക്കിടയിൽ കേരള വാസ്തുശിൽപ്പ ശൈലിയിലുള്ള കെട്ടിടങ്ങൾ. പള്ളി തികച്ചും ഒരു അമ്പലത്തിന്റെ വാസ്തുശിൽപ ശൈലിയിലാണ്. ബിഷപ്പ് താമസിക്കുന്ന കെട്ടിടത്തിനു വാത്മീകമെന്നും അതിഥി മന്ദിരത്തിന് കൗസ്തുഭം എന്നുമാണ് പേര് ഇട്ടിരിക്കുന്നത്. തൊട്ടടുത്തുള്ള പുൽത്തകിടിയിൽ യേശുദേവൻ യോഗനിഷ്ഠകളോടെ ധ്യാനത്തിൽ ഇരിക്കുന്നു. ബുദ്ധന്റെ ഭാവവും കൂടിയുണ്ട്. ബിഷപ്പിന്റെ ഡോക്ടറേറ്റ് ഹൈന്ദവ വേദങ്ങളിൽ ആണ്. പ്രഭാഷണങ്ങളിൽ പലപ്പോഴും ശ്ലോകങ്ങൾ അനർഗളം കടന്നു വരാറുണ്ട്.

സന്ദർശകമുറി ചെറിയൊരു പഗോഡ പോലെയുള്ളതാണ്. അര മണിക്കൂറോളം സംസാരിച്ചിരുന്നു. Kerala Another Possible World എന്ന എന്റെ പുതിയ ഗ്രന്ഥത്തിന്റെ കോപ്പിയും സമ്മാനിച്ചു. ജില്ലാ സെക്രട്ടറി ഉദയഭാനു അടക്കം ചെറിയൊരു സംഘം പാർട്ടി പ്രവർത്തകരും ഉണ്ടായിരുന്നു. ഒരുദിവസം പകൽ വന്നാൽ എല്ലാം നടന്നു കാണുകയും ചെയ്യാം വായിക്കാനും എഴുതാനും ഉണ്ടെങ്കിൽ ചെറിയൊരു കോട്ടേജും നൽകാമെന്ന ബിഷപ്പിന്റെ ഓഫർ സ്വീകരിച്ചിട്ടുണ്ട്.

**- ഡോ. തോമസ് ഐസക്ക്**

(മുൻ കേരള ധനകാര്യ മന്ത്രി ഡോ. തോമസ് ഐസക്ക് ഫെയിസ്ബുക്കിൽ എഴുതിയത്)



## തോമസ് റമ്പാൻ: പൗരോഹിത്യ സുവർണ ജൂബിലി നിറവിൽ



റാന്നി - പെരുനാട് ബഥനി ആശ്രമത്തിന്റെ മുൻ സുപ്പീരിയറും ഇടുക്കി ഏലപ്പാറ ബഥനി ആശ്രമം ശാഖയുടെ സ്ഥാപകനുമായ തോമസ് റമ്പാൻ (80) പൗരോഹിത്യ പദവിയിൽ 50 വർഷം പൂർത്തിയാക്കി. ഇപ്പോൾ ബഥനി ആശ്രമത്തിൽ വിശ്രമജീവിതം നയിക്കുന്ന അദ്ദേഹം മണ്ണൂർ മർത്തശ്മൂനി ഇടവകയിൽ പൊന്നന്താനം അമ്പ്രയിൽ ഫിലിപ്പോസ് ഏലിയാമ്മ ദമ്പതികളുടെ മകനാണ്.

അഞ്ചൽ, ഏരൂർ എന്നീ സ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം 22-ാം വയസ്സിൽ 1966-ലാണ് സന്യാസ ജീവിതം തിരഞ്ഞെടുത്ത് ബഥനി ആശ്രമത്തിൽ ചേർന്നത് 1972 ഓഗസ്റ്റ് 6-ന് ശെമ്മാശ പട്ടവും 1973 ജനുവരി 20-ന് വൈദിക പട്ടവും സ്വീകരിച്ചു. 2009 ഓഗസ്റ്റ് 5-ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ റമ്പാൻ സ്ഥാനം നൽകി.

തുമ്പമൺ, കോട്ടയം ഇടുക്കി എന്നീ ഭദ്രാസനങ്ങളിലെ വിവിധ ദേവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. കിഴക്കൻ മലയോര മേഖലയിൽ വിവിധ ദേവാലയങ്ങൾ സ്ഥാപിക്കുന്നതിന് നേതൃത്വം നൽകിയിട്ടുണ്ട്. 2009 മുതൽ 2015 വരെയാണ് ബഥനി ആശ്രമം സുപ്പീരിയറായിരുന്നത്.

## വൈസ് അഡ്മിറൽ പി. ജെ. ജേക്കബ്: എന്നും മികവിന്റെ കപ്പിത്താൻ

ബെംഗളൂരു: നാവികസേനാ മേധാവി അഡ്മിറൽ വിഷ്ണു ഭാഗവതിനെ 1998 ഡിസംബർ 30-നു കേന്ദ്ര സർക്കാർ പുറത്താക്കിയ സമയത്ത് സേനയുടെ ഉപമേധാവിയായിരുന്നു അന്തരിച്ച വൈസ് അഡ്മിറൽ (റിട്ട) പി. ജെ. ജേക്കബ്. സേനാ മേധാവിയുടെ സ്റ്റാഫ് ഓഫീസർമാരെ നിയമിക്കുന്നതിൽ പ്രതിരോധ മന്ത്രി ജോർജ് ഫെർണാണ്ടസുമായി ഉണ്ടായ അഭിപ്രായവ്യത്യാസമാണ് ഭാഗവതിന്റെ പുറത്താക്കലിൽ കലാശിച്ചത്. അന്ന് വലിയ വിവാദങ്ങൾക്ക് ഇടനൽകാതെ സേനയുടെ താൽപര്യങ്ങൾ സംരക്ഷിച്ചു നിർത്തുന്നതിൽ വൈസ് അഡ്മിറൽ ജേക്കബ് വഹിച്ച പങ്ക് സഹപ്രവർത്തകർ ഇന്നുമോർക്കുന്നു.

ഇന്ത്യൻ നാവികസേനയുടെ ഇന്നത്തെ മികവിലേക്കുള്ള വളർച്ചയ്ക്ക് അനുക്രമമായിട്ടായിരുന്നു പെരുമ്പ ചെറുവിള വലിയവീട്ടിൽ ഡോ. ജോൺസന്റെ മകനായ ജേക്കബിന്റെ സൈനിക കരിയറും.



1971-ലെ ബംഗ്ലാദേശ് വിമോചന യുദ്ധത്തിൽ ഇന്ത്യയുടെ ഏക വിമാനവാഹിനിയായിരുന്ന ഐ.എൻ.എസ്. വിക്രാന്തിൽ ഡയറക്ഷൻസ് ഓഫീസറായിരുന്നു ജേക്കബ്. ഡിഫൻസ് സർവീസ് സ്റ്റാഫ് കോളജിൽ നിന്നു ബിരുദവും ബിരുദാനന്തര ബിരുദവും നേടിയ ഇദ്ദേഹം കോസ്റ്റ് ഗാർഡിന്റെ 'കഠാർ' എന്ന കപ്പൽ കമാൻഡ് ചെയ്തിട്ടുണ്ട്; പിന്നീട് കോസ്റ്റ് ഗാർഡിന്റെ ആദ്യ ഓഫ്ഷോർ പട്രോൾ കപ്പലായ വിക്രമും ഐ.എൻ.എസ്. രൺവീർ എന്ന രജപുത് ക്ലാസ് യുദ്ധക്കപ്പലും.



**അഖില മലങ്കര പ്രാർത്ഥനായോഗത്തിന്റെ 2023 വർഷത്തെ ഡയറിയുടെ പ്രകാശനകർമ്മം അഖില മലങ്കര പ്രാർത്ഥനായോഗം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നീക്കോദിമോസ് നിർവ്വഹിച്ചു. കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, സനാജി ജോർജ്, ഐസക് തോമസ് തുടങ്ങിയവർ പങ്കെടുത്തു.**




## മിക്സഡ് ഡബിൾസിൽ വെങ്കല നേട്ടവുമായി ബഹ്റൈൻ വിദ്യാർഥിനി

മനാമ: രാജസ്ഥാനിലെ ജുൻജുനുവിൽ നടന്ന സി.ബി.എസ്.ഇ നാഷനൽ ബാഡ്മിന്റൺ ചാമ്പ്യൻഷിപ്പിൽ ബഹ്റൈനിൽ നിന്നുള്ള വിദ്യാർത്ഥിനിക്ക് വെങ്കല മെഡൽ. ഏഷ്യൻ സ്കൂൾ ഒമ്പതാം തരം വിദ്യാർഥി ലിസ്ബത് എൽസ ബിനുവാണ് അണ്ടർ-17 മിക്സഡ് ഡബിൾസിൽ നേട്ടം സ്വന്തമാക്കിയത്.

ഇന്ത്യക്കു പുറമെ ബഹ്റൈൻ, യു.എ.ഇ, സൗ ദി അറേബ്യ, ഒമാൻ, കുവൈത്ത് തുടങ്ങി ഏഴ് ഏഷ്യൻ രാജ്യങ്ങളിൽ നിന്നുള്ള 700-ഓളം വിദ്യാർഥികളാണ് ചാമ്പ്യൻഷിപ്പിൽ മത്സരിച്ചത്. ദുബൈ ഇന്ത്യൻ സ്കൂളിലെ നിസർഗ് ടാങ്കിയായിരുന്നു മിക്സഡ് ഡബിൾസിൽ ലിസ്ബതിന്റെ പങ്കാളി.

ഇന്ത്യൻ ക്ലബിൽ പുല്ലേല ഗോപീചന്ദിന്റെ നേതൃത്വത്തിലുള്ള ഗൾഫ് ബാഡ്മിന്റൺ അക്കാദമിയിലാണ് ലിസ്ബത് പരിശീലനം നടത്തു ന്നത്. ബഹ്റൈൻ ബാഡ്മിന്റൺ ഫെഡറേഷൻ 2019-ൽ നടത്തിയ ജൂനിയർ ചാമ്പ്യൻഷിപ്പിൽ അണ്ടർ-15 വിഭാഗത്തിൽ ജേതാവായിരുന്നു ലിസ്ബെത്.

അനുജത്തി ലിനെറ്റ് മറിയം ബിനു അണ്ടർ 13 വിഭാഗത്തിലും ജേതാവായിരുന്നു. ഏഴാം വയസ്സിൽ തന്നെ ബാഡ്മിന്റൺ കളിച്ചുതുടങ്ങിയ ലിസ്ബത് കുവൈത്ത്, ദുബൈ എന്നിവിടങ്ങളിലെയും കേരളത്തിലെയും വിവിധ ടൂർണമെന്റുകളിൽ പങ്കെടുക്കാറുണ്ട്.

ബഹ്റൈനിൽ ബിസിനസ് നടത്തുന്ന പത്ത നംതിട്ട കോന്നി സ്വദേശി ബിനു പാപ്പച്ചന്റെയും ആരോഗ്യമന്ത്രാലയത്തിൽ നഴ്സായ ഷീബ ബിനുവിന്റെയും മകളാണ് ലിസ്ബത്. ലിറ എലി സബത്ത് ബിനു, ലിയാൻ മറിയം ബിനു എന്നിവരാണ് മറ്റു സഹോദരങ്ങൾ. ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്. വകയാർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയാണ് മാതൃ ഇടവക.



**ചെങ്ങന്നൂർ ഭദ്രാസനത്തിന് അഭിമാന നേട്ടം. 70 സെന്റ് പുരയിടം കൂടി സ്വന്തമായി. ചെങ്ങന്നൂർ-പരുമല റൂട്ടിൽ മെയിൻ റോഡ് സൈഡിൽ പാണ്ടനാട് ഏകദേശം 3 കോടിയോളം രൂപാ വിലമതിക്കുന്ന 70 സെന്റ് ഭൂമി ഊരയിൽ കുടുംബാംഗങ്ങളായ ഡോ. അലക്സാണ്ടർ പോത്തൻ, ജേക്കബ് ജോർജ് എന്നിവർ ചേർന്ന് ചെങ്ങന്നൂർ ഭദ്രാസനത്തിന് ദാനമായി നൽകി. ടി. സ്ഥലത്ത് ഭിന്നശേഷി കുട്ടികൾക്കുള്ള സ്പെഷ്യൽ സ്കൂൾ പ്രൊജക്ട് ഭദ്രാസനം ആരംഭിക്കുന്നതിനുള്ള പ്രാരംഭ നടപടികൾ ആരംഭിച്ചു. ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തിമോത്തിയോസിനോടുള്ള സ്നേഹ ബഹുമാന ആദരവുകളാണ് ഈ സ്ഥലം ഭദ്രാസനത്തിന് ലഭ്യമാകുവാൻ കാരണമായത്.**



**പെരിങ്ങനാട് മർത്തശ്മൂനി ഓർത്തഡോക്സ് വലിയ പള്ളിയിൽ, നവ സഹദേന്മാരുടെ സ്മരണയിൽ സ്ഥാപിച്ച ശ്മൂനി വിളക്കിലെ ആദ്യ വിളക്കായ മാർ ഏലിയാസറിന്റെ വിളക്ക് തെളിയിച്ചപ്പോൾ.**